You can post an online comment about the contents of this digital magazine. For that, please connect to the Internet and Click here.

Download

ലക്കം 4, മാർച്ച് 1, 2015
Issue 4, 1st of March 2015

NextPage
Go BACK
SEARCH
Go to Page No:

The World in
# KALEIDOSCOPIC HUES

## Malayalam-English
## Digital Magazine

CLOSE
CONTENTS

**A digital magazine that aims to introduce *pristine* English to the Malayalam world**

മലയാള ലോകത്തിലേക്ക് കലർപ്പില്ലാത്ത ഇങ്ഗ്ളിഷിനെ പരിചയപ്പെടുത്താൻ ശ്രമിക്കുന്ന ഒരു ഡിജിറ്റൽ മാസിക.

**Includes a good quality English Learning Programme**

നല്ല നിലവാരമുള്ള ഒരു ഇങ്ഗ്ളിഷ് പഠന പദ്ധതിയും ഇതിൽ ഉണ്ട്.



ഇങ്ഗ്ളിഷ് പഠനവുമായി ബന്ധപ്പെട്ട പേജുകളിൽ ശബ്ദം അനുബന്ധിച്ചിട്ടുണ്ട്. ഇത് പ്രവർത്തിക്കണമെങ്കിൽ ഈ ഫൈൽ കമ്പ്യൂട്ടറിൽ തുറക്കേണ്ടതാണ്. സ്മാട്ട്ഫോൺ, ടാബ്ളറ്റ് എന്നിവയിൽ ശബ്ദം പ്രവർത്തിക്കില്ല. കമ്പ്യൂട്ടറിൽ Adobe Reader X അല്ലെങ്കിൽ XIൽ ആണ് ഈ ഫൈൽ തുറക്കേണ്ടത്. Adobe Flash Player കമ്പ്യൂട്ടറിൽ install ചെയ്തിരിക്കേണം. ഈ ലിങ്കിൽ നിന്നും അത് ഡൗൺലോഡ് ചെയ്യാവുന്നതാണ്.

ഈ ഡിജിറ്റൽ മാസികയിൽ പലയിടത്തും വെബ് ലിങ്കുകൾ കാണാവുന്നതാണ്. ഇന്റർനെറ്റുമായി ബന്ധം സ്ഥാപിച്ചതിന് ശേഷം അവ ക്ളിക്ക് ചെയ്താൽ, വെബ്സൈറ്റ് തുറക്കണമോ, ബ്ളോക്ക് ചെയ്യണമോ, അതുമല്ലെങ്കിൽ Cancel ചെയ്യണമോ എന്ന ചോദ്യം പ്രത്യക്ഷപ്പെടുന്നതാണ്. വെബ് തുറക്കാനാഗ്രഹമുണ്ടെങ്കിൽ Allow ക്ളിക്ക് ചെയ്യുക. വെബ് തുറക്കാൻ താൽപ്പര്യമില്ലെങ്കിൽ Cancel ക്ളിക്ക് ചെയ്യുക. Block ക്ളിക്ക് ചെയ്യരുത്. അങ്ങിനെ ചെയ്താൽ ആ വെബ്സൈറ്റ് യാതൊരു Pdf ഫൈലിലൂടെയും തുറക്കാൻ ആവില്ല. അഥവാ ഇങ്ങിനെ സംഭവിക്കുകയാണെങ്കിൽ ഈ പ്രശ്നം പരിഹരിക്കാൻ Adobe Readerൽ Edit മെനുവിൽ, Preferenceലൂടെ Trust Manager തിരുത്തേണ്ടതാണ്.

VICTORIA INSTITUTIONS
Aaradhana, DEVERKOVIL 673508
Calicut district, Kerala, India
admn@victoria.org.in, victoriainstitutions@gmail.com
www.victoria.org.in

ഈ ഡിജിറ്റൽ മാസിക റിലീസ് ചെയ്യുന്ന വിവരം മാസംതോറും അറിവ് ലഭിക്കാൻ ആഗ്രഹമുണ്ടെങ്കിൽ subscribe@victoria.org.in എന്ന ഈ-മെയ്ലിലേക്ക്, Subscribe എന്ന Subject ഓട്കൂടി നിങ്ങളുടെ ഈ-മെയ്ലിൽ നിന്നും മെയ്ൽ അയക്കുക. അല്ലെങ്കിൽ, ഈ വെബ് ലിങ്കിൽ പോയി നിങ്ങളുടെ ഈ-മെയ്ൽ റജിസ്റ്റർ ചെയ്യുക

VIDEOs
Buy Online

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

# അവതാരിക

ഈ പ്രാവശ്യത്തെ KALEIDOSCOPIC HUESന്റെ ലക്കത്തിൽ പല സ്ഥിരം പംക്തികളും നൽകിയിട്ടില്ല. അവയെല്ലാം അടുത്ത ലക്കത്തിൽ തുടരുന്നതാണ്. ഹോമിയോ പഠനം, മനുഷ്യ ശരീരം, പഴയ മലായള സിനിമാ ഗാനത്തിന്റെ ഇങ്ഗ്ളിഷ് ഭാഷ്യം, ഇങ്ഗ്ളിഷ് വാക്കുകളുടെ ഉച്ചാരണം, ചരിത്രപരമായ പെയ്ന്റിങ്ങ്, Multiple Choice questionnaire തുടങ്ങിവയാണ് ഇപ്രാവശ്യം ചേർക്കാൻ പറ്റാതെ പോയവ.

ഇങ്ഗ്ളിഷ് പഠനവുമായി ബന്ധപ്പെട്ട പംക്തിയാണ് ഇങ്ഗ്ളിഷ് ക്ളാസിക്സ് എന്ന തലക്കെട്ടിലുള്ളത്.

ഇത് ഒരു സൗജന്യ ഡിജിറ്റൽ മാസികയാണ്. വിക്റ്റോറിയ്ൻ കാലഘട്ടത്തിലെ പരിശുദ്ധമായ ഇങ്ഗ്ളിഷിനെ പിന്തുണയ്ക്കുന്ന ഒരു മാസികയാണ് ഇത്.

എല്ലാ മാസവും, ഈ ഡിജിറ്റൽ മാസിക ഈ വെബ്സൈറ്റിൽ നിന്നും ഡൗൺലോഡ് ചെയ്യാവുന്നതാണ്.

This is a free digital magazine. As such you can Subscribe for this digital magazine freely. For that, you can click on this web link and register your email on the Subscription Group Web page.

One of the best ways to support this digital magazine would be to share the download link **khues.victoria.org.in** (without adding www) with all your contacts on Google +, Facebook, Twitter &c.

Google +, Facebook, Twitter &c. എന്നിവയിൽ നിങ്ങളുമായി ബന്ധപ്പെടുന്നവരുമായി ഈ ഡിജിറ്റൽ മാസികയുടെ ഡൗൺലോഡ് വെബ്പേജിന്റെ വെബ് ലിങ്ക് പങ്കിട്ട്, ഈ ഡിജിറ്റൽ മാസികയ്ക്ക് പന്തുണ നൽകുക. **khues.victoria.org.in** (www എന്നത് ചേർക്കരുത്)



അടുത്ത പേജിൽ തുടരും.............



NextPage

കേരള ചരിത്രത്തിൽ നിന്നും

## യഥാർത്ഥ സാമൂഹീക പരിഷ്കർത്താക്കളും, അവരുടെ തണലിൽ മുളച്ച് പൊന്തിയ ചെറുകിട മഹാന്മാരും

തിരുവിതാംകൂർ ചരിത്രത്തിലൂടെ കുറച്ച്കൂടി മുന്നോട്ട് നീങ്ങാം, ഈ പ്രാവശ്യത്തെ അദ്ധ്യായത്തിൽ. ഈ എഴുത്തിൽ ഓരോ അദ്ധ്യായത്തിലും ചരിത്രം മുന്നോട്ടും പിന്നോട്ടും തുടർച്ചയായി നീങ്ങിക്കൊണ്ടിരിക്കാൻ സാധ്യതയുണ്ട്. കാരണം, വ്യത്യസ്തങ്ങളായ കാര്യങ്ങളെക്കുറിച്ച് പ്രതിപാദിക്കുമ്പോൾ കാലചക്രത്തിൽ മുന്നോട്ടും പിന്നോടും, പോകേണ്ടതായി വരും. ചിലപ്പോഴൊക്കെ ആനുകാലിക സംഭവങ്ങളിലേക്കും കടക്കേണ്ടതായിവരും.

കഴിഞ്ഞ പ്രാവശ്യത്തെ അദ്ധ്യായത്തിൽ മാർത്താണ്ഡവർമ്മയുടെ കാര്യമാണ് പറഞ്ഞ് വച്ചത്. ആ ദിക്കിൽ നിന്നും കുറെ മുന്നോട്ട് വരാം.

ഇന്ന് തിരുവനന്തപുരം നഗരത്തിൽ വന്നാൽ, പഴയകാലഘട്ടങ്ങളിലെ പലവിധ കെട്ടിടങ്ങളും, അവയിൽ ചിലതിന്റെ അവശിഷ്ടങ്ങളും, ചിലത് അവിടെ ഉണ്ടായിരുന്നതായുള്ള രേഖകളും തെളിവുകളും മറ്റും കാണാവുന്നതാണ്. ഉദാഹരണത്തിന്, പബ്ളിക്ക് ലൈബ്രറി (VICTORIA DIAMOND JUBILEE LIBRARY), യൂണിവേസിറ്റി കോളജ് കെട്ടിടം, മ്യൂസിയവും മരങ്ങൾ നിറഞ്ഞ ചുറ്റുപാടുകളും, മൃഗീയമായി ഇന്ന് നടത്തപ്പെടുന്ന ഒരു മൃഗശാല, കവടിയാർ കൊട്ടാരത്തിന് പുറത്തുള്ള മരങ്ങൾ തണൽ നൽകുന്ന രാജപാത, അങ്ങിനെ മറ്റ് പലതും. ഇന്നത്തെ സാങ്കേതിക വിദ്യകളും, വൻ കോർപ്പറെയ്റ്റ് അടിസ്ഥാനത്തിൽ നടത്തപ്പെടുന്നതോ, അല്ലെങ്കിൽ മറ്റുവിധത്തിൽ സാങ്കേതിക കഴിവുകളോ ഉള്ള കമ്പനികളും അല്ലാ ഇതിനെല്ലാം പിന്നിൽ പ്രവർത്തിച്ചത് എന്ന് ഓർക്കുന്നവർ വിരളമായിരിക്കാം.



വിരുതന്മാർ ഈ വായനശാലയുടെ പേരുപോലും ഉളുപ്പില്ലാതെ മാറ്റിക്കളഞ്ഞ
Picture source: Wikipedia. Image Copyright owner: Rajithmohan. This file is licensed under the Creative Commons Attribution-Share Alike 3.0 Unported license. Original mage has been cropped

തിരുവിതാംകൂർ, ഇങ്ഗ്ളീഷ് ഭരണത്തിന് കീഴിൽ വന്ന രാജ്യമല്ല. എന്നിരുന്നാലും മാർത്താണ്ഡവർമ്മയ്ക്ക് ഇങ്ഗ്ളീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയോട് ഉണ്ടായിരുന്ന അതികഠിനമായ സ്നേഹാദരവുകളെ മാനിച്ച്, ഇങ്ഗ്ളീഷ് ഭരണം എന്നും തിരുവിതാംകൂറിന് എല്ലാവിധ സഹായങ്ങളും സഹകരണങ്ങളും നൽകിയിരുന്നു. 1947ൽ ബ്യട്ടിഷ് പ്രധാന മന്ത്രിയായി ഭരണമേറ്റെടുത്ത ഒരു പമ്പര വിഡ്ഢി എല്ലാം കുളമാക്കുന്നത് വരെ.

തിരുവനന്തപുരം നഗരത്തിൽ കാണുന്ന പല നല്ലകാര്യങ്ങളുടെയും അടിസ്ഥാനം ഈ ഇങ്ഗ്ളീഷ് ബന്ധമാണ്. എന്നാൽ പലരും ഇതൊന്നും അംഗീകരിക്കാനോ, ജനങ്ങളെ ഓർമ്മിപ്പിക്കാനോ, അവയെപ്പറ്റി സൂചിപ്പിച്ച് സംസാരിക്കാനോ മെനക്കെടുന്നില്ല. കാരണം, ഇതൊക്കെ പുറത്ത് വന്നാൽ ഇന്ന് പല നേതാക്കളും നിഷ്പ്രഭരാകും.

എന്നിരുന്നാലും തിരുവിതാംകൂറിന് ചില സാമൂഹിക പ്രശ്നങ്ങളെ ഓഴിവാക്കാനോ, കാര്യക്ഷമമായി നേരിടാനോ പറ്റാതെ ഉഴലേണ്ടിവന്നിരുന്നു. ഇത് മെഡ്രാസ് പ്രസിഡൻസിയിൽ നിന്നും കാര്യങ്ങൾ വീക്ഷിച്ചുകൊണ്ടിരുന്ന ഇങ്ഗ്ളീഷ് ഭരണകർത്താക്കൾക്കും മനോവേദനയുണ്ടാക്കിയകാര്യമായിരുന്നു.

തികച്ചും അഴിമതി നിറഞ്ഞ ഉദ്യോഗസ്ഥ വർഗ്ഗം. മെഡ്രാസ് പ്രസിഡൻസിയിൽ ഇങ്ഗ്ളീഷ് ഭരണം നടപ്പിലാക്കിയ പോലീസ് പ്രസ്ഥാനത്തിനെ അനുകരിച്ച് തിരുവിതാംകൂറിൽ ഒരുക്കിക്കൂട്ടിയ പോലീസ് വകുപ്പിലെ ജീവനക്കാർ ജനങ്ങളോട് തികച്ചും തെമ്മാടിത്ത രീതിയിലാണ് പെരുമാറിയത്. പിടിച്ച് കൊണ്ട് പോയി കെട്ടിയിട്ട് അടിക്കുക, സ്ത്രീ ജനങ്ങളെ പിടികൂടിയാൽ, രാത്രികാലങ്ങളിൽ അവരുടെ കൈവശം വയ്ക്കുക തുടങ്ങി പലതും.

പോരാത്തതിന്, ഇങ്ഗ്ളീഷുകാർക്ക് നേരിട്ട് മനസ്സിലാക്കാൻ പറ്റാത്ത മറ്റൊരു പ്രശ്നം. പ്രാദേശിക ഭാഷയിലെ മനുഷ്യനെ പല നിലവാരത്തിൽ തരം തിരിക്കുന്ന കോഡുകളും, അതിൽ തന്നെ താഴെയുള്ളവനായ് നിർവ്വചിക്കപ്പെടുന്നവന്, ഒരു തരം അമേധ്യ തുല്ല്യമാക്കുന്ന വാക്കുകൾ. ഇതിനെക്കുറിച്ച് ഇങ്ഗ്ളീഷുകാർക്ക് നേരിട്ട് അറിവില്ലെങ്കിലും, ഭാഷയിൽ എന്തോ പന്തികേടുണ്ട് എന്ന് അവർക്കും അനുമാനിക്കാവുന്നതേയുണ്ടായിരുന്നുള്ളു.

നെയ്റ്റിവ് ലൈഫ് ഇൻ ട്രാവൻകൂർ (Native Life in Travancore)ൽ റവ. സാമുവ്ൽ മാറ്റീസ് തിരുവിതാംകൂറിൽ കണ്ട കഠിനമായ അടിമത്വവും മനുഷ്യവിൽപ്പനയും, താഴെയുള്ള ജനവിഭാഗങ്ങളോടുള്ള അറപ്പും, അകറ്റിനിർത്തലും, അവർക്ക് പലയിടത്തും

അടുത്ത പേജിൽ തുടരും............

VIDEOs
Buy Online

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

വരാനോ, കയറിച്ചെല്ലാനോ ഉള്ള സാമൂഹിക തടസ്സങ്ങളും മറ്റും പ്രതിപാതിക്കുന്നുണ്ട്. എന്നാൽ ഇങ്ങിനെയുള്ള തടസ്സങ്ങളും അറപ്പുകളും മറ്റും എവിടേയും ലിഖിത രൂപത്തിലോ, ബോഡുകളായോ, മതിൽകെട്ടുകളായോ ഇദ്ദേഹത്തിന് കാണാൻ കഴിഞ്ഞിട്ടില്ല. ഇദ്ദേഹം ആ പുസ്തകത്തിൽ ഇങ്ങിനെ എഴുതിയതായിക്കാണുന്നു.

> QUOTE: We have used the phrase “not allowed” throughout, for we can find no written laws by which such privileges are forbidden them. END of QUOTE

ദക്ഷിണാഫ്രിക്കയിൽ വർണ്ണവിവേചനം നിലനിന്നിരുന്ന കാലഘട്ടത്തിൽ ചില കടൽത്തീരങ്ങൾ ത്വക്കിന് വെള്ള നിറം ഉള്ളവർക്കായി മാറ്റിവച്ചിരുന്നു. എന്നാൽ എല്ലാ കടൽത്തീരങ്ങളും ഇങ്ങനെ സംവരണപ്പെട്ട പ്രദേശങ്ങളായിരുന്നില്ല. മാത്രവുമല്ല ഇത്യാദി സംവരണങ്ങൾ ലിഖിത രൂപത്തിൽ നിയമചട്ടങ്ങളായി കാണാവുന്നതുമായിരുന്നു. എന്നാൽ തിരുവിതാംകൂറിൽ, ഇതിനേക്കാൾ ആയിരക്കണക്കിന് ഇരട്ടി അറപ്പുകളും മറ്റും ലിഖിത രൂപത്തിൽ കാണാവുന്ന രീതിയിൽ അല്ലായിരുന്നു. മറിച്ച് അവ ഭാഷാ കോഡുകളിൽ ആലേഖനം ചെയ്യപ്പെടുകയും, സൗമ്യമായ സംഭാഷണരൂപത്തിൽ അടിച്ചേൽപ്പിക്കപ്പെടുകയുമായിരുന്നു.

ഇനി പ്രസ്താവിക്കാൻപോകുന്ന കാര്യങ്ങൾ പല സാമൂഹിക നേതാക്കൾക്കും അരോചകമായേക്കാം. മലബാറിൽ സമൂഹിക പരിഷ്കരണം കൊണ്ടുവന്നത് ഇങ്ഗ്ളീഷ് ഭരണമാണ്. തിരുവിതാംകൂറിലോ?

തിരുവിതാംകൂറിലും ഇത് തന്നെയാണ് വാസ്തവം. ചട്ടമ്പി സ്വാമികൾ, ഐയ്യൻ കാളി, ശ്രീ നാരായണ ഗുരു തുടങ്ങിയവരാണ് ഇതെല്ലാം കൊണ്ടുവന്നത് എന്ന് പറയുന്നതിൽ ശരിയുടെ അംശം ഉണ്ടാകാനുള്ള സാധ്യത നിഷേധിക്കുന്നില്ലെങ്കിലും, ഇവരേക്കാളെല്ലാം ബൃഹത്തായ ഒരു ശക്തിയാണ് ഇവരെയെല്ലാം സമൂഹത്തിന് വാർത്തെടുക്കാനുള്ള അന്തരീക്ഷവും, ഇവരിൽ പലർക്കും ശാരീരികമായി സുരക്ഷിതത്വവും ഉറപ്പാക്കിയത് എന്നത് നിഷേധിക്കാനാവാത്ത കാര്യമാണ്.

ഇന്ന് ചർച്ചക്കെടുക്കാൻ പലർക്കും അറപ്പ് തോന്നുന്നകാര്യങ്ങളാണ് ഇവിടെ സൂചിപ്പിക്കാൻ പോകുന്നത്. ഇത്യാദികാര്യങ്ങൾ ജനങ്ങൾ മറക്കുകയും മാച്ചുകളയുകയും ചെയ്യുന്നത് തനി നന്ദികേടിന്റെ മകുടോദാഹണമായി നിലനിൽക്കും.

തിരുവിതാംകൂറിൽ (ഇന്ത്യൻ ഉപഭൂഖണ്ടത്തിലെ മറ്റ് ഇടങ്ങളിൽ എന്നപോലെ) കഠിനമായ അടിമത്തം നിലനിന്നിരുന്നു. ഇതിനെ നിലനിർത്തിയത് ലിഖിത നിയമങ്ങളല്ല. മറിച്ച് ഉച്ചനീചത്വ, ദിവ്യൻ-നാറുന്നവൻ എന്ന രീതിയിലുള്ള മലയാള ഭാഷാകോഡുകളാണ്. നാറുന്നവനായി ഭാഷാകോഡുകളിൽ നീ, അവൻ, അവൾ, അവറ്റകൾ, ചെറുക്കൻ, പെണ്ണ്, പുലയൻ, പറയൻ, ഈഴവൻ, ചൊവ്വൻ, ഷാണർ തുടങ്ങിയ പലവാക്കുകളാൽ നിർവ്വചിക്കപ്പെടുന്നവന്, അയാൾ സാമൂഹിക സദസുകളിൽ ഒരു അരോചക വസ്തുവും, നാറ്റവും, സ്ഥലം വൃത്തികേടാക്കുന്നവനും, അടുത്തുവരുന്നവരിൽ അഴുക്ക് പുരട്ടുന്നവനും, അശുഭവുമായ രൂപവുമാണ് എന്ന് സ്വയം മനസ്സിൽ ആലേഖനംചെയ്യപ്പെട്ടതായി അനുഭവപ്പെടും.

ഇതിന് മറ്റൊരു വശവും ഉണ്ട്. ഇങ്ങിനെ നാറ്റപ്പെട്ടവൻ ആരെയെങ്കിലും തൊടുക പോയിട്ട്, വെറുതെയൊന്ന് പേര് വിളക്കുകയോ, നീയെന്ന് സംബോധന ചെയ്യുകയോ ചെയ്താൽ, മറ്റെയാൾക്ക് സാമൂഹികമായി അമേധ്യം പുരട്ടിയ അനുഭവം വരും. ഇത് മനസ്സിലാക്കാൻ വലിയ പ്രയാസമുള്ള കാര്യമല്ല. പോലീസ് ശിപായി (കോൺസ്റ്റബ്ൾ) ഐപിഎസ് കാരിയെ പേര് വിളിക്കുകുയും, നീയെന്ന് സംബോധന ചെയ്യുകയും, അവൾ എന്ന് സൂചിപ്പിച്ച് പറയുകയും ചെയ്താൽ, ഐപിഎസ് കാരിയുടെ നിലവാരം താഴ്ന്ന ജാതിക്കാരൻ ഉയർന്ന ജാതിക്കാരിയെ ഇങ്ങിനെയെല്ലാം സംബോധനചെയ്തത് പോലെയാകും. ഇത് താഴ്ന്ന ജാതിക്കാരന് ഭയാനകമായ നിഷേധാത്മക ശക്തി (negativity) നൽകുന്ന ഒരു പ്രതിഭാസമാണ്.

ഇത് ഇന്നത്തെ ഇന്ത്യൻ പോലീസ് വകുപ്പ് മറ്റൊരു രീതിയിൽ ഉപയോഗിക്കുന്നുണ്ട്. പോലീസ് ശിപായിയെക്കൊണ്ട് പൊതുജന അംഗത്തെ പേര് വിളിപ്പിക്കുകയും, നീ യെന്ന് സംബോധന ചെയ്യിക്കുകയും, അവൻ, അവൾ എന്നൊക്കെ സൂചിപ്പിച്ച് പറയിപ്പിക്കുകയും മറ്റും, വകുപ്പ് ഓഫിസർമാർ നിത്യവും ചെയ്യുന്ന കാര്യങ്ങളാണ്. ഇന്ത്യയിലെ സാധാരണ പൗരനെ, അമേധ്യതുല്യരാക്കുന്നത് ഇങ്ഗ്ളീഷുകാരായിരുന്നില്ല, മറിച്ച് ഇന്ത്യയിലെ അധികാരിവർഗ്ഗം തന്നെയായിരുന്നു എന്നകാര്യം ഈ വിഷയത്തെക്കുറിച്ച് കാര്യമായി ചിന്തിച്ചാൽ മനസ്സിലാകുന്ന കാര്യമാണ്. കാരണം പോലീസ് ശിപായി സ്വന്തം ഓഫീസറോഡ് ഇത്യാദി വാക്കുകൾ ഉപയോഗിച്ചാൽ, ആ ഓഫിസർക്ക് എന്ത് മാനസിക ആഘാതം സംഭവിക്കും?

ഇതേ ആഘാതം ഇന്ത്യയിലെ സാധാരണ പൗരനും സംഭവിക്കും എന്ന് ചിന്തിക്കാനുള്ള വിവരം ഇവിടുള്ള കോടതികൾക്കും, വിപ്ലവ വായാടികൾക്കും, സമൂഹിക പരിവർത്തകരെന്ന് വീമ്പിളക്കുന്നവർക്കും എന്താണ് മനസിൽകേറാത്തത് എന്നതിനെക്കുറിച്ച് പിന്നീട് പറയാം.



NextPage

VIDEOs
Buy Online

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

മനുഷ്യനെ നാറ്റക്കാരനും ദിവ്യനുമായി വേർതിരിത്ത് നിർവ്വചിക്കാൻ അന്നുള്ള ഇങ്ഗ്ളിഷ് ഭാഷയ്ക്ക് ആവാത്തത് ആണ്, ഇങ്ഗ്ളിഷ് ഭരണകർത്താക്കളുടെ സാന്നിധ്യം സമൂഹത്തിൽ കാര്യമായ പരിവർത്തനങ്ങൾക്ക് കാരണമായത്.

പല താരതമ്യേന ഉയർന്നവരായ ജാതിക്കാരുടെ വീടുകളിൽ ജീവനുള്ള സർപ്പങ്ങൾ, (ആണും പെണ്ണും), അന്തേവാസികളായിരുന്നു. ഇവ വളരെ ഇണങ്ങിയ രീതിയിലാണ് വീട്ടിലുള്ളവരോട് പെരുമാറിയിരുന്നത്. ഇവരെ ദിവ്യത്വമുള്ള മൂർത്തികളായി കണക്കാക്കുകയും ചെയ്യപ്പെട്ടിരുന്നു. എന്നാൽ അറിയാതെ ഇവരിൽ ആരെയെങ്കിൽ ചവിട്ടിപ്പോയാൽ അവർ കടിക്കും എന്നും ഉറപ്പാണ്. എന്നിരുന്നാലും, ഉയർന്ന ജാതിക്കാരുടെ ഭവനങ്ങളിൽ ഇവർ സ്വാഗതരായ താമസക്കാരായിരുന്നു. ഈ സർപ്പാരാധനയെക്കുറിച്ച് കൂടുതൽ പിന്നീട് സംസാരിക്കാം.

ഇത്ര ഉഗ്രവിഷമുള്ള സർപ്പങ്ങളെ വീട്ടിനുള്ളിൽ താമസിക്കാൻ അനുവദിക്കുന്ന ഉയർന്ന ജാതിക്കാർക്ക്, താഴ്ന്ന ജാതിക്കാർ അവരുടെ അടുത്ത് വരികയോ, അവരെ അടുത്ത് നിന്ന് നോക്കുകയോ, അവരെ സ്പർശിക്കുകയോ, അവരുടെ സ്ത്രീജനങ്ങളെ ബഹുമാനമില്ലാതെയോ, അല്ലെങ്കിൽ അസഭ്യസൂചകമായി വീക്ഷിക്കുകയോ, കുട്ടികളെ പേര് വിളിക്കുകയോ മറ്റോ ചെയ്താൽ കൊലപാതകം ചെയ്യാനുള്ള വിദ്വേഷം വരുമായിരുന്നു.

താഴ്ന്ന ജാതിക്കാരനിൽ, എങ്ങിനെയാണ് ഉഗ്രസർപ്പത്തേക്കാളും വിഷം ഉള്ളത് എന്ന കാര്യത്തെക്കുറിച്ച് ഇങ്ഗ്ളിഷ് ഭാഷക്കാർക്ക് അറിവ് വരാൻ ഒരു മാർഗ്ഗവും ഇല്ലായിരുന്നു. ഇത് യഥാർത്ഥത്തിൽ താഴ്ന്ന ജാതിക്കാരന്റെ പ്രശ്നമല്ല. മറിച്ച് ഫ്യൂഡൽ ഭാഷകളിൽ താഴ്ത്തി നിർവ്വചിക്കപ്പെടുന്ന എല്ലാവരിലും ഉറഞ്ഞുകൂടുന്ന ഒരു വിഷമാണ്. ഉദാഹരണത്തിന്, ഈ അടുത്തകാലത്ത്, ഇന്ത്യൻ പട്ടാളത്തിൽ ഓഫീസർമാരുടെ ഒരു ആഘോഷവേളാ അവസരത്തിൽ, ഒരു സാധാ-പട്ടാളക്കാരൻ ഒരു ഓഫിസറുടെ ബന്ധുവായ വനിതയോട് അപമര്യാദയായി പെരുമാറിയെന്ന് ആരോപിച്ച് വൻ പ്രശ്നം നടക്കുകയും, അത് ഒടുവിൽ ആ ക്യാമ്പിലുണ്ടായിരുന്ന എല്ലാ പട്ടാളക്കാരെയും കഠിന ശിക്ഷയ്ക്ക് വിധേയമാക്കുന്നതിൽ കലാശിക്കുകയും ചെയ്തു. ഇത്തരം പ്രശ്നങ്ങൾ കൂടുതലായി അന്വേഷിച്ചാൽ താഴെക്കിടയിലുള്ള പട്ടാളക്കാരൻ മുകളിലെ ആളുടെ ബന്ധുവിനോട് വാക്കുകളിൽ ബഹുമാനം നൽകിയില്ല എന്നതാവും അടിസ്ഥാനകാരണം.

PARAIYANS.

തിരുവിതാംകൂറിലെ പറയന്മാർ(Circa. 1860). ഇക്കൂട്ടരേയും ഇതുപോലുള്ളവരേയും ലണ്ടൻ മിഷിനറി സൊസൈറ്റിയിൽ നിന്നും വന്ന ക്രിസ്ത്യൻ മിഷിനറിമാർ മതംമാറ്റി പരിപോഷിപ്പിച്ച് സാമൂഹികമായി ഉയർത്തി. എന്നാൽ ഈ വിവരം പറയാൻ ക്രിസ്ത്യാനികൾക്ക് നാണക്കേടാണ്, ഇന്ന്. ഇവരും ഇങ്ഗ്ളിഷ്കാർ കൊള്ളക്കാരാണെന്നും, കള്ളന്മാരാണെന്നും പറഞ്ഞ് നടക്കുന്നതിൽ നിന്നും വിട്ടുനിൽക്കാറുണ്ടോ എന്നത് സംശയമാണ്. ചിത്രം Edgar Thurston എഴുതിയ Castes and Tribes of Southern Indiaൽ നിന്നുമാണ്.

താഴ്ത്തിയും വൃത്തിഹീനരുമായി വയ്ക്കപ്പെടുന്നവർ ഉയർന്നവരുടേയും അവരെ അമർത്തിവയ്ക്കുന്നവരുടേയും വിരോധികളായിരുന്നു എന്ന ഒരു തോന്നൽ വന്നേക്കാം. ഇത് ശരിയല്ല. ഇന്ത്യയിൽ വീട്ടുവേലക്കാരികളും മറ്റ് വിധത്തിൽ വിധേയത്വത്തിൽ ജീവിക്കുന്നവരും അവരുടെ യജമാനന്മാരോട് സ്നേഹമാണ് കാണിക്കുക. വീട്ടുവേലക്കാരിയെ നിലത്ത് ഇരുത്തുകയും നിലത്ത് കിടക്കാൻ സൗകര്യപ്പെടുത്തുകയും ചെയ്യുകയാണെങ്കിലാണ്, അയാൾ സ്നേഹവും, കൂറും, വിധേയത്വവും കാണിക്കുക. മറിച്ച്, ഇങ്ഗ്ളണ്ടിലെപ്പോലെ, അയാളോട് കൂടെ ഇരിക്കുവാനും, ഒന്നിച്ചിരുന്നു ഭക്ഷണം കഴിക്കാനും, പേരുവിളിക്കാനും മറ്റും അനുവദിച്ചാൽ, ഈ സ്നേഹം മാറി, മത്സരമാണ് വരിക.

ഇന്ത്യയിലെ ഒരു ഗൃഹത്തിൽ ഇങ്ഗ്ളിഷുകാർ വന്ന് അവിടുള്ള വേലക്കാരെ കൂടെയിരിക്കാനും അവരുടെ യജമാനന്മാരെ പേരുവിളിക്കാനും, യജമാനന്മാരുടെ അതേ തരം വസ്ത്രങ്ങൾ ധരിക്കാനും പ്രേരിപ്പിച്ചാൽ, ആ ഗൃഹത്തിനുള്ളിലെ സാമൂഹികാന്തരീക്ഷം തകിടംമറിയും. ഇത് തന്നെയാണ് തിരുവിതാംകൂറിലും, ഇന്ത്യൻ ഉപഭൂഖണ്ടത്തിലെ മറ്റ് പ്രദേശങ്ങളിലും സംഭവിച്ചത്.

സമൂഹത്തിലെ താഴ്ന്നവരായ പുലയർ, പറയർ, ചൊവ്വന്മാർ, ഈഴവർ തുടങ്ങിയ പലരിലും ഇങ്ഗ്ളിഷുകാരുടെ വരവ്, സംഭാഷണ കോഡുകളിൽ മാറ്റം വരുത്താം എന്ന തോന്നൽ നൽകി. ലണ്ടൻ മിഷിനറി സൊസൈറ്റിയിൽ നിന്നും വന്ന ഇങ്ഗ്ളിഷുകാരായ മിഷിനറിമർ താഴെക്കിടയിലുള്ള ആളുകളെ മത പരിവർത്തനം നടത്തുകയും, അവർക്ക് സാമൂഹിക സുരക്ഷിതത്വം ഉറപ്പുവരുത്തുകയും ചെയ്തു. ഇക്കൂട്ടരിൽ പലരേയും വെറും കന്നുകാലികൾ മാതിരിയായിട്ടായിരുന്നു ഉയർന്ന ജാതിക്കാർ കണക്ക് കൂട്ടിയിരുന്നത്.

> QUOTE from THE NATIVE LIFE IN TRAVANCORE, by The REV. Samuel Mateer: The work of the Pulayars lies almost exclusively in the rice fields — pumping them dry, making up the embankments, hedging, digging, manuring, ploughing, weeding, transplanting, and reaping......................Men, women, and children work to-



NextPage

VIDEOs
Buy Online
COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

gether at harvest and other times; but hard work does not continue throughout the year, only about six or eight months. Sometimes after a hard day's work they have to cook their own food at night. Their master's fields also must be guarded at night from the encroachments of cattle or the depredations of wild animals, when the slaves must remain in the fields and keep awake all night, shouting to frighten away the trespassing cattle, deer, wild boars, or elephants.......................

റവ. സാമുവ്ൽ മാറ്റീർ, നെയ്റ്റിവ് ലൈഫ് ഇൻ ട്രാവൻകൂറിൽ ഇങ്ങിനെ പറയുന്നുണ്ട്

പുലയന്മാരുടെ തൊഴിൽ ഒട്ടുമുക്കാലും നെൽവയലുകളിലായിരുന്നു.... വയലുകളിലെ വെള്ളം പമ്പ് ചെയ്ത് ഉണക്കുക, വരമ്പുകൾ കെട്ടുക, കുഴിക്കൽ, വേലികെട്ടൽ, വളം ചേർക്കൽ, ഉഴുവൽ, കളപറിയ്ക്കൽ, ഞാറ് മാറ്റി നടൽ, കൊയ്ത്തൽ എന്നിങ്ങനെ..........പുരുഷന്മാരും, സ്ത്രീകളും, കുട്ടികളും കൊയ്ത്തലിലും മറ്റ് ജോലികളിലും ഒന്നിച്ച് പണിയെടുക്കും. എന്നാൽ ഈ കഠിനാധ്വാനം വർഷം മുഴുവനും നീണ്ട് നിൽക്കാറില്ല. ആറോ, എട്ടോ മാസം മാത്രം. ചിലപ്പോൾ ദിവസം മുഴുവൻ കഠിനമായി ജോലിചെയ്തതിന് ശേഷം, രാത്രിയിലെ ഭക്ഷണം അവർ പാകം ചെയ്യുണ്ടാതായും വരും. അവരുടെ യജമാനന്റെ വയലുകൾ അവർ രാത്രിയിൽ കാവൽ ഇരിക്കേണം, കന്നുകാലികൾ വന്ന് തിന്നുകളയുന്നതിൽനിന്നും, അല്ലെങ്കിൽ, വന്യ മൃഗങ്ങൾ വന്ന് നശിപ്പിക്കുന്നതിൽ നിന്നും. ഈ അടിമകൾ വയലുകളിൽ രാത്രിമുഴവനും, ഉറക്കമിഴിച്ചിരുന്ന്, കന്നുകാലികളേയും, മാൻ, കാട്ട് പോത്ത്, ആന തുടങ്ങിയവയെ ഒച്ചവച്ചും കൂക്കിവിളിച്ചും ഓടിക്കണം...

................He is at liberty to let or transfer his servants as he pleases — to separate the children from the parents, and the wife from the husband — to give them as presents to his friends, or allot them as the wedding dowry of his daughters — to assign them over as a payment for his debts — and in short, as he expressed it, to him they are "as cattle. END OF QUOTE

...തന്റെ വേലക്കാരെ ജന്മിക്ക് ഇഷ്ടം പോലെ മറ്റുള്ളവർക്ക് കൈമാറ്റം ചെയ്യാനോ, ഉപയോഗിക്കാനോ, സ്വാതന്ത്ര്യമുണ്ട്. കുട്ടികളെ മാതാപിതാക്കളിൽ നിന്നും, ഭാര്യയെ ഭർത്താവിൽ നിന്നും, വേർതിരിക്കാം. അവരെ സുഹൃത്തുക്കൾക്ക് സമ്മാനമായി നൽകുകയോ, അല്ലെങ്കിൽ മകളുടെ വിവാഹത്തിന് സ്ത്രീധനമായി നൽകുകയോ, ചെയ്യാം. താൻ എടുത്തിട്ടുള്ള കടബാധ്യത അടച്ചു തീർക്കുന്നതിന്റെ ഭാഗമായി ഇവരെ നൽകാം. ചുരുക്കിപ്പറഞ്ഞാൽ കന്നുകാലികളെപ്പോലെയായിരുന്നു ഇവർ, ഏതൊരു ചെറുകിട ഭൂഉടമസ്ഥന് പോലും. END OF QUOTE

ഭാഷാകോഡുകളാണ് ഉയർന്നവരെ താഴ്ന്നവരിൽ നിന്നും, സ്വർണ്ണത്തെ നാറുന്ന അതേ നിറമുള്ള വസ്തുവിൽ നിന്നും വേർതിരിക്കുകയെന്നത് പോലെ, വേർതിരിക്കുന്ന ശക്തമായ യന്ത്രം. ഇതിന് കാര്യക്ഷമമായി പ്രവർത്തിക്കാൻ സഹായിക്കുന്ന ദൃശ്യവസ്തു വസ്ത്രധാരണമാണ്. താഴ്ന്ന ജാതിക്കാരെ വളരെ പെട്ടെന്ന് തന്നെ തിരിച്ചറിയാനായി, അവർക്ക് മാറ് മറയ്ക്കാനുള്ള വസ്ത്രം സാമൂഹികമായി വിലക്കിയിരുന്നു. ഇതിൽ ലൈംഗികമായ ഹേതു വളരെ കുറവായിരിക്കും. കാരണം, തിരുവിതാംകൂറിൽ ഉയർന്ന ജാതിക്കാരിൽ പെട്ട സ്ത്രീകൾ തന്നെ അവരെക്കാൾ ഉയർന്ന ജാതിക്കാരോട് ബഹുമാനം പ്രകടിപ്പിച്ചത്, മാറ് തുറന്ന് കണിച്ചു കൊണ്ടായിരുന്നു. ഉദാഹരണത്തിന് നായർ സ്ത്രീകൾ, ബ്രാഹ്മണരുടേയും, രാജവംശക്കാരുടേയും സാന്നിധ്യത്തിൽ മാറ് മറയ്ക്കുന്ന ഉടയാട മാറ്റി, തുറന്നുകാണിക്കുമായിരുന്നു. ബഹുമാനസൂചകമായി.

എന്നാൽ നായന്മാർക്ക് താഴെയുള്ളവരുടെ പ്രശ്നം, അവർക്ക് നായർ തൊട്ട്മുകളിലോട്ടുള്ള ജാതിക്കാരുടെ സാന്നിധ്യത്തിൽ മാറ് മറയ്ക്കാൻ പാടില്ലായിരുന്നു. പുരുഷനും, സ്ത്രീക്കും. ഓലക്കുടയും, പല്ലക്കിലെ യാത്രയും ഇവർക്ക് നിരോധിച്ചിരുന്നു. ഇവ, ഉയർന്ന നിലവാരത്തിന്റെ ചിഹ്നങ്ങളായിരുന്നു. ഐപിഎസ് ഓഫിസറിന് നക്ഷത്രചിഹ്നം പോലെ. ഇത് പോലീസ് കോൺസ്റ്റബ്ൾ ധരിച്ചാൽ, ആശയവിനിമയ കോഡിന്റെ ദിശക്ക് തന്നെ ന്യായമായും തകരാറ് സംഭവിക്കും.

The result was that the Shanar converts (it may be observed here that the Mission work of conversion was mostly if not exclusively confined to the Shanars, Pariahs and other low-caste people), who were looked down upon by the high-caste Hindus, relying



NextPage

VIDEOs
Buy Online

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

on the support of the missionaries, caused great annoyance to them. The casus belli in this case arose from the Shanar Christian females assuming the costume of high-caste women. By long-standing custom, the inferior classes of the population were forbidden to wear an upper cloth of the kind used by the higher classes. During the administration of Col. Munro, a Circular order was issued permitting the women referred to, to cover their bodies with jackets {kuppayam) like the women of Syrian Christians, Moplas, and such others, but the Native Christian females would not have anything less than the apparel of the highest castes. So they took the liberty of appearing in public not only with the kuppayam already sanctioned, but with an additional cloth or scarf over the shoulders as worn by the women of the higher castes. Excerpt taken from TRAVANCORE STATE MANUAL written by V. Nagam Iyya.

(മിഷിനറി പ്രവർത്തനം ഷാണന്മാരിലും, പറയന്മാരിലും, മറ്റ് താഴ്ന്ന ജാതിക്കാരിലും ആണ് മിക്കവാറും നടന്നിരുന്നത്) ഇതിന്റെ ഫലം, ഉയർന്ന ജാതിക്കാർ താഴ്ന്നവരായി പരിഗണിച്ച, മതപരിവർത്തനം നടത്തിയ ഷാണന്മാർ, മിഷിനറിമാരുടെ പിന്തുണ ലഭിക്കും എന്ന പ്രതീക്ഷയിൽ, ഉയർന്ന ജാതിക്കാർക്ക് ഗുരുതരമായ പ്രശ്നങ്ങൾ ഉണ്ടാക്കി. ഈ പ്രത്യേക സംഭവവികാസത്തിന്റെ (അടിപിടി) കാരണം, ഉയർന്ന ജാതിക്കാരായ വനിതകൾ ധരിക്കുന്ന വസ്ത്രവിധാനങ്ങൾ ഷാണർ-കൃസ്ത്യൻ സ്ത്രീകൾ ധരിക്കാൻ തുടങ്ങിയതായിരുന്നു. ദീർഘനാൾ പാരമ്പര്യ മുറപ്രകാരം, ഉയർന്ന ജാതിക്കാർ ഉപയോഗിച്ചു വന്നിരുന്ന മാറ് മറയ്ച്ചുള്ള വസ്ത്രം നിലവാരം കുറഞ്ഞ ജാതിക്കാർ ഉപയോഗിക്കുന്നത് വിലക്കപ്പെട്ടിരുന്ന കാര്യമാണ്. വനിതകളായ സുറിയാനി ക്രിസ്ത്യാനികളും, മപ്പിളമാരും, മറ്റും ധരിച്ചിരുന്ന കുപ്പായം എന്ന മാറ് മറയ്ക്കാൻ ഉപകരിക്കുന്ന വസ്ത്രം ധരിക്കാൻ കേണൽ മുൻറോ* (Col. Munro) ഭരിച്ചിരുന്ന കാലത്ത്, ഈ സൂചിപ്പിക്കപ്പെട്ട വനിതകൾക്ക് അനുവാദം നൽകിക്കൊണ്ട് ഉത്തരവ് പുറപ്പെടുവിച്ചിരുന്നു. എന്നാൽ, പ്രദേശിക ക്രിസ്ത്യാനി വനിതകൾ (മതപരിവർത്തനം ചെയ്തവർ) ഉയർന്ന ജാതിക്കാരുടെ വസ്ത്രവിധാനത്തിൽ നിന്നും യാതോരു കുറവും ഇല്ലാത്ത വസ്ത്രം ധരിക്കും എന്ന നിശ്ചയത്തിൽ ഉറച്ച് നിന്നു. അതിനാൽ, അവർ പൊതുസ്ഥലങ്ങളിൽ നേരത്തെ അനുവദിച്ച കുപ്പായം മാത്രമല്ല ധരിച്ച് വന്നത്. മറിച്ച്, അവർ ഉയർന്ന ജാതിക്കാരായ വനിതകൾ ചുമലിൽ ചുറ്റിയിരുന്ന മുണ്ട് തുണിയും, ചുമലിൽ ധരിച്ചുകൊണ്ട്, ഇറങ്ങിനടന്നു. വി. നാഗം ഐയ്യ എഴുതിയ ട്രാവൻകൂർ സ്റ്റെയ്റ്റ് മാൻവലിൽ നിന്നും എടുത്തതാണ് ഈ ഉദ്ദരണി. [*Col. Munro: കുറച്ച്കാലം ഈ ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥൻ തിരുവിതാംകൂർ ദിവാനായി ജോലിചെയ്തിരുന്നു.]

സമൂഹത്തിൽ ഇത്യാദി പ്രശ്നങ്ങൾ വന്ന്കൊണ്ടിരുന്നത്, ഇങ്ഗ്ളിഷ് ഭാഷ പ്രചരിക്കാതെ, ഇങ്ഗ്ളിഷ് ഭാഷയുടെ പ്രചോദനങ്ങൾ പേറിക്കൊണ്ട് സമൂഹത്തിൽ മാറ്റങ്ങൾ സംഭവിച്ചത്കൊണ്ടാണ്.

ഉദാഹരണത്തിന്, ഇങ്ഗ്ളിഷ് ഭരണം നടന്നിരുന്ന വടക്കെ മലബാറിൽ നല്ല നിലവാരമുള്ള ഇങ്ഗ്ളിഷ് ഭാഷാ പഠനം നടത്തിയ താഴെക്കിടയിലുള്ള ജാതിക്കാർ ഉയരങ്ങളിലേക്കും, പരിഷ്ക്കാര വസ്ത്രവിധാനങ്ങളിലേക്കും, ഭാഷാപരമായ സ്വാതന്ത്ര്യപ്രകടനങ്ങളിലേക്കും നീങ്ങിയപ്പോൾ, സമൂഹത്തിൽ കാര്യമായ കൈയാങ്കളിയും മറ്റും നടന്നില്ല. എന്നാൽ തെക്കെ മലബാറിലെ താഴ്ന്ന ജാതിക്കാർ ഇങ്ഗ്ളിഷ് ഭാഷയുടെ യഥാർത്ഥ ചുവ രുചിക്കാതെ, പുതുതായി ലഭിച്ച സാമൂഹിക സ്വാതന്ത്ര്യം ഉറപ്പിക്കാനായി മതപരിവർത്തനം ചെയ്തപ്പോൾ, സമൂഹത്തിൽ സംഭവിച്ചത്, വർഗ്ഗീയകലാപമായിരുന്നു. മപ്പിള ലഹള.

തിരുവിതാംകൂറിൽ താഴ്ന്ന ജനവിഭാഗങ്ങളുടെ ഓരോ ആവശ്യത്തിനും ആശയപരമായും കായികമായും, മെഡ്രാസ് പ്രസിഡൻസിയിൽ നിന്നും ഇങ്ഗ്ളിഷ് ഭരണകർത്താക്കൾ പിന്തുണനൽകുകയും, തിരുവിതാംകൂറിൽ നിയമപരമായ മാറ്റങ്ങൾക്ക് പ്രേരകശക്തിയായും പ്രവർത്തിച്ചു.

ഈ രാഷ്ട്രീയ ശക്തിയുടെ മേൽനോട്ടമില്ലായിരുന്നെങ്കിൽ, സാമൂഹിക പരിഷ്കർത്താക്കൾ എന്ന് ഇന്ന് നിർവ്വചിക്കപ്പെടുന്ന പല താഴ്ന്ന ജാതിക്കാരായ നേതാക്കളുടെയും തടികേടാകുമായിരുന്നു.

ഉയർന്ന ജാതിക്കാരും, പോലിസ് ശിപായിമാരും നീയെന്നും, എടാ എന്നും വിളിച്ച്, അസഭ്യവർഷത്തിനിടയിൽ ദേഹോപദ്രവവും എൽപ്പിക്കുമായിരുന്നു. താൻ ഗുരുവാണ്,



NextPage

വേദ പണ്ഡിതനാണ് എന്നൊക്കെ ഇവരോട് പറഞ്ഞിട്ട് യാതോരുകാര്യവുമുണ്ടാവില്ല. ഇവരെ എങ്ങിനെ ഉപദ്രവിച്ചാലും, ഇങ്ഗ്ളിഷ് മേൽനോട്ടമില്ലായിരുന്നെങ്കിൽ, നിയമപരമായും സാമൂഹികമായും യാതോരു പ്രശ്നവും ഉണ്ടാവില്ല. ഇന്ന് ബ്രിട്ടിഷ് ഭരണം കൊള്ളക്കാരുടെ ഭരണമായിരുന്നു എന്ന് മന്ത്രം പോലെ ഉരുവിടുന്നവർക്ക് ഈ നാട്ടിന്റെ യഥാർത്ഥ ചരിത്ര സ്വഭാവത്തെക്കുറിച്ച് യാതോരു ധാരണയും ഇല്ല. തിരുവിതാംകൂർ 1947ൽ സ്വാതന്ത്ര്യം നഷ്ടപ്പെട്ട സ്വതന്ത്ര രാജ്യമായിരുന്നു. അല്ലാതെ 1947 സ്വാതന്ത്ര്യം ലഭിച്ച രാജ്യമല്ല. സ്ക്കൂൾ പാഠപുസ്തകങ്ങളിൽ വരുന്ന ചരിത്രത്തിന് ഒരു പൊട്ട സിനിമാക്കഥയുടെ വിലയേ നൽകേണ്ടതുള്ളു.

VIDEOs
Buy Online

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

# ഇന്ത്യൻ സ്വാതന്ത്ര്യ സമരം എന്ന് സിനിമാക്കഥ

## ഭീകരരംഗം

ഇങ്ഗ്ളണ്ടിൽ പോയി താമസിച്ചവർക്ക് തിരിച്ച് ഇന്ത്യയിലേക്ക് വരാൻ വളരെ മന:പ്രയാസമാണ്. ഇവിടെയുള്ള ദാരിദ്ര്യവും, അഴുക്കുകളും മറ്റും മറ്റുമൊന്നുമല്ല അവരെ ചൊടിപ്പിക്കുന്നത്. കാരണം, ഇതൊന്നും അവർക്ക് നേരിടേണ്ടിവരില്ല. ഇങ്ഗ്ളണ്ടിലെ ഒരു പൗണ്ട് ഇന്ത്യയിലെ 106 രൂപയോളം വരും. അങ്ങിനെ നോക്കിയാൽ ഇങ്ഗ്ളണ്ടിൽ വസിക്കുന്ന ഇരട്ട പൗരത്വമുള്ള ഇന്ത്യക്കാരന് ഇന്ത്യയിലെ ജനങ്ങളെ വിലക്ക് വാങ്ങനാവും. എന്നിട്ടും പലർക്കും ഇങ്ഗ്ളിണ്ടിലിരുന്ന്, ഇന്ത്യയിലെ സ്വത്തുക്കൾ വാങ്ങിക്കാനാണ് ഇഷ്ടം. ഇങ്ങോട്ട് തിരിച്ച് വന്ന്, കുട്ടികളെ അവരുടെ പ്രാദേശിക ഭാഷ പഠിപ്പിക്കാനും, കുടുംബത്തെ ഇവിടെ വളർത്തിയെടുക്കാനും അതീവ ഇഷ്ടമുള്ള കാര്യമല്ല.

ഇതിന്റെ പിന്നിലെ ചേതോവികാരം മനസ്സിലാക്കാൻ വലിയ പ്രയാസമുള്ള കാര്യമല്ല. കാര്യം ഇത്രയേ ഉള്ളു. തിരിച്ച് നാട്ടിൽ വന്നാൽ, ഏതൊരാളോടും സംസാരിക്കുമ്പോൾ, വലിയവൻ-ചെറിയവൻ എന്ന മത്സരബുദ്ധിയോടെ വാക്കുകൾ തിരഞ്ഞെടുക്കേണം. സർക്കാർ ഓഫിസുകളിൽ ചെന്നാൽ, അവിടെ ഇരിക്കുന്ന ക്ഷുദ്രജീവികൾ, പ്രദേശിക ഭാഷയിൽ സംസാരിക്കും. അപ്പോൾ, അവരെ ബഹുമാനിക്കേണം. പലപ്പോഴും, തിരിച്ച് ബഹുമാനം ലഭിക്കില്ല. ബഹുമാനം ആവശ്യപ്പെട്ടാൽ, നീയാര്? ഇവിടെ വന്ന് കുനിഞ്ഞ് വണങ്ങിനിൽക്കുന്ന മറ്റ് തദ്ദേശവാസികളെക്കാൾ നീ വലുതാണ് എന്ന് എങ്ങിനെയാണ് നീ അവകാശപ്പെടുക? എന്ന ചോദ്യം ഉദിച്ചേക്കാം.

ഇന്ത്യൻ ഉപദ്വീപിൽ ഈ പ്രശ്നം പണ്ട്കാലം മുതലേയുള്ളതാണ്. ഇങ്ഗ്ളണ്ടിൽ പോയ പല ധനികരും തിരിച്ച് വന്നത്, ഇവിടം ഞങ്ങൾ നന്നാക്കും, ഞങ്ങളാണ് ഈ വിവരംകെട്ട കോണാനുടുക്കുന്ന ജനതയുടെ നേതാക്കൾ, അവരെ ഞങ്ങൾ നയിക്കും എന്നൊക്കെയുള്ള ഭാവത്തിലാണ്. കാരണം, ഇങ്ഗ്ളണ്ടിൽ പോയപ്പോൾ, ഇവിടുള്ള ജനങ്ങൾ മഹാവ്യക്തികളായി കണ്ടിരുന്ന കലക്ടർമാരും മറ്റും അവിടെയുള്ള മറ്റെല്ലാരെയുംപോലെ, സാധാരണക്കാർമാത്രമായിരുന്നു. എന്നുവച്ചാൽ അവരെയെല്ലാവരേയും, എല്ലാരും അങ്ങോട്ടും ഇങ്ങോട്ടും You എന്ന പദത്താൽ തന്നെയാണ് സംബോധനചെയ്തിരുന്നത്.

ഈ പ്രശ്നം ഇന്ത്യൻ നാഷനൽ കോൺഗ്രസിലെ പല ഔപചാരിക സ്ഥനങ്ങളിലിരിക്കുന്നവർക്കും ഒരു പ്രശ്നം തന്നെയായിരുന്നു. കോൺഗ്രസ് പൊതുവെ ഒരു ഇങ്ഗ്ളിഷ് അനുയായികളുടെ പ്രസ്ഥാനമായിട്ടാണ് ആദ്യകാലങ്ങളിൽ നിലനിന്നിരുന്നത്. ഇത് ബ്യട്ടിഷ്-ഇന്ത്യയിലെ ബോംബെപോലുള്ള ഇടങ്ങളിൽ കുബേര കുടുംബങ്ങൾക്ക് ഇങ്ഗ്ളിഷ് ഭരണകർത്താക്കളുമായി ഇടപഴകാനുള്ള ഒരു സൗകര്യമാർന്ന വേദിയായിരുന്നു. എന്നാൽ, ദാദാബായ് നൗറോജി, ഗോപാല കൃഷ്ണഗോകലെ തുടങ്ങി പലരും ഇങ്ഗ്ണ്ടിൽ പോയി അവിടുത്തെ ആളുകളുമായും, രാഷ്ട്രീയ നേതാക്കളുമായും ഇടപഴകിയിരുന്നു. എന്നാൽ നെഹ്റു, ഗാന്ധി തുടങ്ങിയ വ്യക്തികൾ ഇങ്ഗ്ളണ്ടിൽ പാർക്കുന്ന കാലത്ത്, മനസ്സിലാക്കിയ കാര്യം, ഇങ്ഗ്ളണ്ടിന്റെ നിസ്സാരമായ വലുപ്പവും, ഏത് നിലവാരത്തിലുള്ളവരുമായി ഇടപഴകാനുളള എളുപ്പവുമായിരുന്നു.

എന്നാൽ അവരുടെ ഇന്ത്യൻ ഉപഭൂഖണ്ടത്തിലെ നാട്ടിൽ സാധാരണക്കാർക്ക് ഇവിടെയുള്ള ഇങ്ഗ്ളിഷ് ഭരണകർത്താക്കൾ, പ്രാദേശിക ഭാഷകൾ സംസാരിക്കുന്ന പല സ്വദേശീയരായ ഉദ്യോഗസ്ഥന്മാരുടേയും മുകളിൽ, എവറസ്റ്റ് മാതിരി ഉയരങ്ങളിൽ ഉള്ള വ്യക്തികളായിരുന്നു. ഈ ഇങ്ഗ്ളിഷ് ഭരണകർത്താക്കളെ അവരുടെ താഴെയുള്ള, പ്യൂൺ മുതൽ മകുളിലോട്ടുള്ള സ്വദേശീയരായ സർക്കാർ ജീവനക്കാർ, ജനങ്ങൾക്ക് അടുത്ത് ഇടപഴകാൻ അനുവദിക്കില്ല. ഇതിന്റെ പ്രധാന കാരണം ഒന്ന്, ഇങ്ങിനെ സാധാരണക്കാർ നേരിട്ട് ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥരുമായി ഇടപഴകിയാൽ, ഇടയിൽ നിൽക്കുന്ന സർക്കാർ ജീവനക്കാരുടെ നില പരിതാപകരമാകും. കാരണം, അവർക്ക് ഭയപ്പെടുന്ന ജനതയിൽ നിന്നുമാണ് ബഹുമാനം പറിച്ചെടുക്കാൻ ആവുക.

അതെ സമയം ഇതിന് മറ്റൊരു വശം കൂടിയുണ്ടായിരുന്നു. ഇങ്ഗ്ളിഷ് ഉദ്യോഗസ്ഥർ സാധാരണക്കാരോട് അമിതമായി അടുത്ത് ഇടപഴകിയാൽ, പ്രാദേശിക ഭാഷയിൽ ബഹുമാന വാക്കുകൾ സാവധാനം മാഞ്ഞുപോകാൻ കാരണമായേക്കാം. ഇത് പ്രത്യേകിച്ചും, ഇവിടുള്ള കുബേര കുടുംബങ്ങളിലെ ആളുകളാണ് പെട്ടെന്ന് ചെയ്യുക.

ഇതിനാൽ തന്നെ പല സ്വദേശീയരായ ഉദ്യോഗസ്ഥരും നാട്ടുകാരായ പണക്കാരോട് കുറച്ച് അകന്ന് തന്നെയാണ് പെരുമാറിയത്. ഇത് നെഹ്റു പോലുള്ള പണക്കാർക്ക് ഒരു പ്രശ്നം തന്നെയായിരുന്നിരിക്കാം. നെഹ്റുവിനെ വെറുമൊരു അവസരവാദിയായ രാഷ്ട്രീയക്കാരൻ എന്നതിനുപരിയായി സ്വദേശീയ ഉദ്യോഗസ്ഥന്മാർ കണ്ടിരിക്കാൻ സാധ്യതയില്ല.

ഇതിൽ വലിയ പന്തികേട് ഉണ്ടായിരിക്കാൻ ഇടയില്ല. കാരണം, ബ്യട്ടിഷ് ഭരണം ഈ ഉപദ്വീപിനെ ഇങ്ങിനെയുള്ള പണിയില്ലാ രാഷ്ട്രീയക്കാരുടെ കൈയിൽ ഇട്ടേച്ച് പോകും

അടുത്ത പേജിൽ തുടരും............

VIDEOs
Buy Online

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

എന്ന് ചിന്തിക്കേണ്ടുന്ന യാതോരുകാര്യവും ബ്യട്ടിഷ്-ഇന്ത്യയിൽ ഇല്ലായിരുന്നു. പൊതുജനം മിക്കവാറും, ഇങ്ഗ്ളിഷ് ഭരണം നൽകിയ സമാധാനവും, സാംസ്കാരിക ഉന്നമനവും, ഇങ്ഗ്ളിഷ് വിദ്യാഭ്യാസവും സ്വാഗതം ചെയ്തിരുന്നു.

ബ്യട്ടണിൽ ലെയ്ബർ പ്ാട്ടിയെന്ന (Labour Party) വിഡ്ഢിപ്പ്ാട്ടി ഭരണത്തിൽ വരുമെന്ന് ആരും സ്വപ്നത്തിൽ പോലും കണ്ടകാര്യമല്ല. എന്നാൽ രണ്ടാം ലോകമഹായുദ്ധം കഴിഞ്ഞ ഉടനെ, ബ്യട്ടിഷ് ജനത ഒരു പടുകൂറ്റൻ വിഡ്ഢിത്തം ചെയ്തു. ഈ വിഡ്ഢിപ്പ്ാട്ടിയെ ഭരണത്തിൽ ഏറ്റി. അതോടെ, ഒരു വൻ ലോക സാമ്രാജ്യം ഛിന്നഭിന്നമായിപ്പോയി. കൊളോണിയലിസം അവസാനിപ്പിക്കുമെന്നുള്ള വഡ്ഢി നയപ്രഖ്യാപനങ്ങൾ ഈ പ്ാട്ടിയുടെ മുഖമുദ്രയായിരുന്നു. ഇക്കാര്യത്തെക്കുറിച്ച് പിന്നീട് ചർച്ചചെയ്യാം.

നെഹ്റു, ഗാന്ധി തുടങ്ങിയെ വ്യക്തികൾക്ക് കാര്യങ്ങളെക്കുറിച്ച് നല്ല വിവരമുണ്ടായിരുന്നു. ഇന്ത്യൻ ഭൂഖണ്ടത്തിൽ കാര്യങ്ങൾ ഇങ്ഗ്ളണ്ടിലുള്ളത് പോലെയല്ല. ഇവിടെ സമൂഹത്തിൽ നേതാവായിരിക്കേണം. അല്ലെങ്കിൽ അധമനായിപ്പോകും. ഇവിടെ സാമൂഹിക സമത്വം എന്ന സങ്കൽപ്പം ആശയവിനിമയത്തിൽ ഇല്ല. ആശയവിനിമയ കോഡുകളാണ് സാമൂഹിക ഘടനയുടെ കാതൽ. ഈ കോഡുകൾ പ്രകാരം, ഒന്നുകിൽ ഐസിഎസ് (ICS) ഓഫിസറായി പരീക്ഷ ജയിച്ച് ഭരണയന്ത്രത്തിൽ ഉന്നതസ്ഥാനങ്ങളിൽ കയറേണം. അല്ലെങ്കിൽ നേതാവ് ചമയണം.

നെഹ്റു, ഗാന്ധി തുടങ്ങിയവരുടെ വരവ്, കുറേകാലമായി കോൺഗ്രസിൽ ആത്മാർത്ഥതയോടെ പ്രവർത്തിച്ച പല നേതാക്കൾക്കും പ്രവർത്തകർക്കും വൻവിനയായി. പണത്തിന്റെ ശക്തിയുപയോഗിച്ച് പത്രമാധ്യമങ്ങളിലൂടെ ജനശ്രദ്ധപിടിച്ചുപറ്റാൻ ഈ പാഞ്ഞ്കയറിവന്ന്, ഇടിച്ച് കയറി നേതാക്കളായ ഇവർ മറ്റുള്ളവരെ ജനങ്ങളുടെ ആദരവിന്റെ ഫോക്കസിൽ നിന്നും പെട്ടെന്ന് മാറ്റാൻ ശ്രമിച്ചു കൊണ്ടിരുന്നു.

എന്നാൽ ഈ പദ്ധതിയിലും പലരും മത്സരിച്ചുകൊണ്ടിരുന്നു. ഇതിൽ ഒന്ന്, അരബിന്ദോ ഘോഷായിരുന്നു. ഈ ആൾ കുബേര ഡോക്ടറുടെ മകനാണ്. ഡോക്ടർക്ക് അറിയാം ഇങ്ഗ്ളണ്ടിൽ പോയി പഠിച്ചാൽ ഐസിഎസ് എടുക്കാൻ എളുപ്പമാണെന്ന്. ജയിച്ച് വന്നാൽ സ്വന്തം നാട്ടിൽ രാജാവിനെപ്പോലെയാകും, സാധാരണ ജനങ്ങൾക്കിടയിൽ. എന്നാൽ ഐസിഎസ് പരീക്ഷയുടെ അത്യന്താപേക്ഷിതഭാഗമായ കുതിര സവാരി, ഇയാൾക്ക് ആയില്ല. അതോടെ പരീക്ഷ ജയിക്കാൻപറ്റാതായി. പിന്നെയുള്ള പറ്റിയ പദ്ധതി, തിരിച്ച് വന്ന് ഐസിഎസ് ന് എതിരായി പറയുക. തനിക്ക് അത് വേണ്ടാത്തകാര്യമാണ് എന്നൊക്കെ. എന്നിട്ട്, കുടുംബപരമായ സ്വാധീനമുപയോഗിച്ച് കൊണ്ട് ബ്യട്ടിഷ്-ഇന്ത്യക്കുള്ളിലെ, ഒരു കൊച്ച് സ്വതന്ത്ര രാജ്യത്തിൽ ഉയർന്ന ഉദ്യോഗം കരസ്ഥമാക്കുക.

ഈ സ്ഥാനത്ത് ഇരുന്നു കൊണ്ട് രാഷ്ട്രീയക്കളി കളിക്കുക. എന്നാൽ നെഹ്റു-ഗാന്ധികൂട്ട് കെട്ട് ഇങ്ങിനെയുള്ള മത്സാരാർത്ഥികളെ ഒതുക്കാൻകെൽപ്പുള്ളവരായിരുന്നു.

പലരും ആത്മീയ ആശയങ്ങളാണ് ജനശ്രദ്ധപിടിച്ച് പറ്റാൻ ഉപയോഗിച്ചത്. ഘോഷും ഇത് ഉപയോഗിച്ചു. എന്നാൽ ഗാന്ധിയുടെ *അഹിംസാ* പരിപാടിയാണ് പത്രമാധ്യമങ്ങളിലൂടെ ഏറ്റവും നന്നായി മാർക്കറ്റ് ചെയ്യാൻ പറ്റിയത്. മറ്റുള്ള ആത്മീയ ആശയങ്ങൾക്ക് ഇത്രയും പുതമയില്ലായിരുന്നു. ബ്യട്ടിഷ്കാരും ഇത് ഒരു വലിയ ഇടങ്ങാറുണ്ടാക്കാത്ത പരിപാടിയായി കണ്ടു. ചില ബ്യട്ടിഷുകരെങ്കിലും ഇതിന് മൗനമായിട്ടെങ്കിലും പ്രോത്സാഹനം ഏകി.

ഗാന്ധി തന്റെ രാഷ്ട്രീയക്കളിയുടെ ഭാഗമായി ഒരാശ്രമവും തുടങ്ങിവച്ചു. സബർമതി. ഇത് പിന്നീട് പലതരം ആരോപണങ്ങൾക്കും കേന്ദ്രമായി വന്നു. ഗാന്ധിയുടെ രാഷ്ട്രീയ ശത്രുക്കൾ ഇതിനെ ഒരു കരുവാക്കാൻ ശ്രമിച്ചിരുന്നു. രണ്ടാം ലോക മഹായുദ്ധത്തിന്റെ ഒടുവിൽ അപ്രതീക്ഷിതമായി ബ്യട്ടണിൽ ഭരണം മാറുകയും ലോകമെമ്പാടും ബ്യട്ടിഷ് ഭരണത്തിന് കീഴിലുള്ള പ്രദേശങ്ങളെ അവിടങ്ങളിലുള്ള കുട്ടിനേതാക്കൾക്ക് വിട്ടുകൊടുക്കുകയും ചെയ്തപ്പോൾ, ഗാന്ധിയുടെ പേരിലുള്ള ആരോപണങ്ങൾ നെഹ്റുവിനും പ്രശ്നമായിരുന്നിരിക്കാം. കാരണം, ഒരു ഭാഗത്ത് സുഭാഷിനെ സോവ്യറ്റ് യൂണ്യനിൽ ജയിലിൽ അടച്ചിട്ടുണ്ടായിരുന്നു എന്നത് ശരിയാണെങ്കിൽ, പുതുതായി രൂപീകരിക്കപ്പെട്ടിട്ടുള്ള ഇന്ത്യാരാജ്യത്ത് ആ വിവരം രാഷ്ട്രീയമായി ഒരു എതിർ തരംഗത്തിന് ശക്തിനൽകിയേക്കാം.

മറ്റൊരുകാര്യം, ബ്യട്ടിഷ്-ഇന്ത്യയെ നെഹ്റുവിന് ക്ലെമെന്റ് എറ്റ്ലി ഭരണം നൽകിയെങ്കിലും, അതിനുള്ള അവകാശം എറ്റ്ലിക്ക് ഇല്ലായിരുന്നു. ഒന്നാമതായി കോൺഗ്രസ് എക്സിക്യൂട്ടിവ് കമ്മിറ്റിയിൽ നെഹ്റുവിനെ പ്രധാനമന്ത്രിയാക്കുന്നതിനോട് കാര്യമായ എതിർപ്പുവന്നു. ഇത് നെഹ്റു-ഗാന്ധി കൂട്ടുകെട്ട് എന്തോ രഹസ്യ പരിപാടിയിലൂടെ മാറ്റിമറിച്ചു.

അടുത്ത പേജിൽ തുടരും.............



NextPage

പലയിടങ്ങളിലും ജനങ്ങളും രാജ്യങ്ങളും, ഇന്ത്യയിൽ നിർബന്ധിച്ച് ചേർക്കുന്നതിനെ എതിർത്തു. ഉദാഹരണം, പഞ്ചാബ്, കാശ്മീർ, വടക്ക് കിഴക്കൻ പ്രദേശങ്ങൾ, തിരുവിതാംകൂർ എന്നിങ്ങനെ പലതും. മെഡ്രാസ് പ്രസിഡൻസിയിൽ പോലും, ഇന്ത്യയോട് ചേർക്കുന്നതും, ഹിന്ദി നേതൃത്വത്തിന് നാടിനെ അടിയറവെക്കുന്നതും അരോചകമായ കാര്യമായിരുന്നു.

പോരാത്തതിന് ബ്യട്ടിഷ്-ഇന്ത്യയെ നെഹ്റുവിന് നൽകുന്നത് മുഹമദ്ദലി ജിന്നക്ക് അംഗീകരിക്കാനാവുന്ന കാര്യമല്ല. ഇതിനാൽ തന്നെ മുസ്ളിം പ്രദേശങ്ങൾ മറ്റൊരു രാജ്യമായി ജിന്നക്ക് നൽകാൻ ബ്യട്ടിഷ് ഭരണത്തിൽ കയറിക്കൂടിയ വഡ്ഢികൾ എന്തോ വൻ കണ്ടുപിടുത്തം നടത്തിയ ഗമയിൽ തീരുമാനിച്ചു.

അതോടെ വർഗ്ഗീയ കലാപം പുറപ്പെട്ടു. സമാധാനമായി പത്ത് ഇരുന്നൂറോളം വർഷക്കാലം ജീവിച്ചു വന്നിരുന്ന ജനം ഹിന്ദുവെന്നും, മസ്ളീം എന്നും പറഞ്ഞ് അന്യോന്യം വീടുകളിൽ കയറി, തമ്മിൽ വെട്ടിമരിച്ചു. ആളുകൾ നിലവിളിച്ച് കൊണ്ട് പലദിക്കിലും ഓടി. പെൺകുട്ടികളെ അന്യമതക്കാർ പിടിച്ച് കൊണ്ട് പോയി. ആളുകൾ ആയിരത്തിൽകൂടുതൽ കിലോമീറ്ററുകൾക്കകലെയുള്ള പ്രദേശങ്ങളിലേക്ക് ജീവരക്ഷാർത്ഥം നീങ്ങേണ്ടതായി വന്നു. ഇവർ യാത്ര ചെയ്ത തീവണ്ടികൾ പിടിച്ച് നിർത്തി നിലവിളിക്കുന്ന ആളുകളെ പിടിച്ചിറക്കി, അന്യ മതക്കാർ ഇന്ധനം ഒഴിച്ച് കത്തിച്ചു.

താഴെകൊടുത്തിരിക്കുന്ന ചിത്രങ്ങൾ മുഴുവനും Margaret Bourke-White എന്ന പ്രസിദ്ധയായ ഫോട്ടോഗ്രാഫർ, ബ്യട്ടിഷ്-ഇന്ത്യയെ വിഭജിച്ച്, പാക്കിസ്ഥാൻ എന്നും ഇന്ത്യയെന്നും രണ്ട് പുതിയ രാജ്യങ്ങൾ സൃഷ്ടിച്ചപ്പോൾ പൊട്ടിപ്പുറപ്പെട്ട കലാപത്തിൽ നടന്ന പലരംഗങ്ങളും ഫോട്ടോ എടുത്ത ചിത്രങ്ങളാണ്. ഇവയ്ക്ക് പകർപ്പവകാശം ഉണ്ടോ എന്നും, ഉണ്ടെങ്കിൽ അത് ആരുടെ പക്കലാണ് ഉള്ളത് എന്നും അറിയില്ല. എന്നാൽ ഈ ലേഖനത്തിൽ നൽകിയിരിക്കുന്ന വിവരങ്ങളോട് ഇവയ്ക്ക് കാര്യമായ പ്രസക്തിയുള്ളത് കൊണ്ടും, ഈ സംഭവങ്ങളുടെ ക്രൗര്യം മനസ്സിൽ പതിപ്പിക്കാൻ ഇത്രമാത്രം ഉതകുന്ന മറ്റ് ചിത്രങ്ങൾ കൈയിൽ ഇല്ലാത്തതുകൊണ്ടുമാണ് ഇവ ഇവിടെ ഉപയോഗിച്ചിട്ടുള്ളത്.

വളരെക്ഷീണിച്ചും ക്ഷയിച്ചുംപോയ വൃദ്ധൻ മരിക്കുമെന്ന് തോന്നിയ കാളവണ്ടിക്കാർ, അയാളേയും കുടുംബത്തേയും തെരുവിൽ ഇറക്കിവിട്ട് മുന്നോട്ട് പോയികളഞ്ഞു. ഇയാൾ ഏത് നിമിഷവും മരിക്കുമെന്ന തോന്നൽ ഉളവാകുന്നുണ്ട്

വെറും രണ്ട് മാസക്കാലത്തിനുള്ളിൽ 10 ലക്ഷം പേരാണ് കൊല്ലപ്പെട്ടത്. ഒരു നഗര കമ്പോളപ്രദേശത്തിലെ തെരുവിൽ നിന്നും മൃതദേഹങ്ങൾ വാരിക്കൂട്ടുന്നു.

ആളുകൾ തീവണ്ടികളിൽ മാത്രമല്ല എല്ലാം വിട്ടോടിയത്. കാൽനടയായും, കാളവണ്ടികളിലും മറ്റെല്ലാവിധത്തിലും ജീവൻ രക്ഷിക്കാനായി ഓടി. നടക്കാൻ പറ്റാത്തവരെ ഈ ചിത്രത്തിൽ കാണുന്നത് പോലെ ചുമടായി എടുത്തും ഓടി. ഇവർക്ക് ഇതിന്റെയെല്ലാം കാരണക്കാരൻ എറ്റ്ലി എന്ന പമ്പരവിഡ്ഢിയാണ് എന്ന് അറിവുണ്ടാകാൻ സാധ്യതയില്ല. ഉണ്ടായിരുന്നെങ്കിൽ ഇവരുടെയെല്ലാവരുടേയും ശാപംതട്ടി അവൻ വെന്തുപോയേനെ.

തെരുവ് നിറച്ചും കത്തിക്കരിഞ്ഞതും, വെട്ടിനുറക്കപ്പെട്ടതുമായ ശവശരീരങ്ങൾ. ഇതെല്ലാം അനുഭവിക്കാൻ മാത്രം ഇവരെല്ലാം എന്താണ് ചെയ്തത്? കടപനേതാക്കൾ ചമഞ്ഞ് ഇങ്ഗ്ളണ്ടിൽ പോയി അവിടുള്ള രാഷ്ട്രീയക്കാരെ സോപ്പിട്ട്, ഈ പ്രദേശം കൈക്കലാക്കിയവർക്ക് ഇതൊന്നും വലിയൊരു കാര്യമല്ല. അവർ മുതലക്കണ്ണീർ പൊഴിച്ച് കൊണ്ട് വാചകക്കസർത്ത് നടത്തി തടിതപ്പും.

ഒരു വലിയ അഭ്യാർത്ഥി കേന്ദ്രത്തിന്റെ ചിത്രം. കപട നേതാക്കൾക്ക് ഭരണം തട്ടിയെടുക്കാനുള്ള വെമ്പലിൽ, സാധുക്കളായ ജനങ്ങൾ കുരുതികൊടുക്കപ്പെട്ടു.

പുരുഷന്മാർ കൊല്ലപ്പെട്ട് അനാഥരായ സ്ത്രീകൾ വിലപിക്കുന്നു. ഇത് പോലുള്ള എത്രയോ രംഗങ്ങൾ Margaret Bourke-White നേരിൽ കണ്ട്

അടുത്ത പേജിൽ തുടരും............

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
VIDEOs
Buy Online

> രക്തചൊരിച്ചിൽ നടക്കുമ്പോൾ ഗാന്ധി, Lord Wavellനോട് ഇങ്ങിനെ പറഞ്ഞതായി പറയപ്പെടുന്നു, '*ഇന്ത്യയ്ക്ക് രക്തച്ചൊരിച്ചിലാണ് വേണ്ടതെങ്കിൽ, അവൾക്ക്/അവർക്ക് അത് കിട്ടുകതന്നെചെയ്യും....രക്തച്ചൊരിച്ചിൽ ആവശ്യമെങ്കിൽ, അഹിംസാവാദം ഉണ്ടെങ്കിൽകൂടി, അത് നടക്കും*' (If India wants bloodbath she shall have it ... if a bloodbath was necessary, it would come about in spite of non-violence). ചുരുക്കിപ്പറഞ്ഞാൽ, അധികാരക്കൊതിയന്മാർക്ക് ഇതൊന്നും വലിയ പ്രശ്നമായിരുന്നില്ല.

ഇങ്ങ്ഗ്ളീഷ് ഭരണം പടിപടിയായി വളർത്തിയെടുത്തതും, അതീവകാര്യക്ഷമവും, അഴിമതിയില്ലാത്തതുമായ വലിയൊരു ഭരണയന്ത്രവും, പട്ടാളവും, പോലീസ് സേനയും കൈയിൽ വരാൻ പോകുകയല്ലെ. അധികാരം കൈവരിക്കാൻ പോകുന്ന നേതാക്കൾക്ക് വായിൽ നിന്നും വെള്ളമൂറുന്ന അവസരം.

നിരത്തിലിട്ട് വെട്ടിയും തീവച്ചും കൊല്ലപ്പെടുന്ന ജനങ്ങൾക്ക് അമ്പരപ്പില്ലായിരിക്കുമോ? ഇത്രയും കാലം അവരെ കാര്യക്ഷമമായി സംരക്ഷിച്ച ഇങ്ങ്ഗ്ളീഷ് ഭരണത്തിന് എന്ത് പറ്റിയെന്ന്? എന്നാൽ ഇവിടെ ഓർക്കേണ്ടത്, 1919ൽ അമൃത്സറിൽ വർഗ്ഗീയകലാപവും, കൊള്ളിവെപ്പും നടമാടുകയും, തെരുവിൽ അഞ്ച് പേർ വെട്ടികൊല ചെയ്യപ്പെടുകയും, ഒരു സ്ത്രീയെ മറ്റുവിധത്തിൽ കൊല്ലുകയും, പോലീസ് സേനയിൽ വർഗ്ഗീയമായി ഭിന്നിപ്പ് വരികയും ചെയ്തപ്പോൾ, പട്ടാള നിയമം പാസാക്കപ്പെട്ടു. ഇതിന് പുല്ല് വിലകൊടുത്ത് ജനങ്ങളെ അണിനിരത്തുകയാണ് നേതാക്കൾ അന്ന് ചെയ്തത്. ഗൂർഖ റെജിമെന്റ് ജാലിയൻവാലാബാഗിൽ വച്ച് കൂട്ടംകൂടിയിരുന്ന ജനങ്ങളുടെ മേൽ വെടിവച്ചു. വർഗ്ഗീയ കലാപം ഉടനെ നിന്നു. ലക്ഷക്കണക്കിന് ആളുകളുടെ ജീവൻ രക്ഷപ്പെട്ടു. എന്നാൽ ഇത് ഐറിഷ്കാരനായ പട്ടാള ഓഫിസർ അമിതമായി പ്രതികരിച്ചതാണ് എന്ന് മനസ്സിലാക്കിയ ഇങ്ങ്ഗ്ളീഷ് ഭരണം, ഇദ്ദേഹത്തെ പണിയിൽ നിന്നും പിരിച്ച് വിട്ടു.

> (ഇവിടെ പറയാവുന്ന ഒരു കാര്യം, തെക്കേമലബാറിൽ, മക്കത്തായ തീയ്യന്മാർ ഇസ്ളാം മതത്തിലേക്ക് മതം മാറിയതും, തുടർന്ന് ഭാഷാപരമായ ബഹുമാന-വിധേയത്വകോഡുകളിൽ വന്നമാറ്റവും, തുടർന്നുള്ള പ്രകോനങ്ങളുമായി ബന്ധപ്പെട്ട്, ഇവരും ഹിന്ദുമതക്കാരും തമ്മിൽ നടന്ന *മാപ്പിളലഹള*യെന്ന വർഗ്ഗീയകലാപത്തെ തടയാനും, സമാധാനമായി ജീവിക്കുന്ന ജനങ്ങളുടെ ജീവനും സ്വത്തിനും സംരക്ഷണം നൽകാനുമായി ഇങ്ങ്ഗ്ളീഷ് ഭരണം, കലാപകാരികളെ ഗൂർഖാ റെജിമെന്റിനെക്കൊണ്ടോ മറ്റോ നേരിട്ടില്ല എന്നത് വാസ്തവമാണ്. സമയോജിതമായി അങ്ങിനെവല്ലതും ചെയ്തിരുന്നുവെങ്കിൽ, വള്ളുവനാട്ടിൽ പുരുഷന്മാരും, സ്ത്രീകളും, കുട്ടികളും അടക്കം ആയിരക്കണക്കിന് മനുഷ്യർ, മൃഗീയമായ അനുഭവങ്ങളിൽ നിന്നും രക്ഷനേടുമായിരുന്നു. (1921).)

ഇങ്ങിനെയൊരു ചരിത്രം (ജാലിയൻവാലാബാഗ് - 1919) ഉള്ളത് കൊണ്ടും, ഭരണം നെഹ്റുവിന്റെയും, ജിന്നയുടേയും കൈയിലും ആയതിനാലും, ഇങ്ങ്ഗ്ളീഷ് പട്ടാള ഓഫിസർമാർക്ക് ലക്ഷക്കണക്കിന് ആളുകൾ തമ്മിൽ വെട്ടിമരിക്കുന്നത്, അനങ്ങാതെ നോക്കിനിൽക്കാനെ കഴിഞ്ഞുള്ളു. അവർക്ക് കുറച്ച് ധൈര്യമുണ്ടായിരുന്നെങ്കിൽ അവർ ക്ളെമെന്റ് എറ്റ്ലിയെ പിടിച്ച് ആൾക്കൂട്ടത്തിലേക്ക് കൊടുക്കേണ്ടതായിരുന്നു. കാരണം, ഇത്രയ്ക്കും വിഡ്ഢിയും, ക്രൂരനമായ ഒരു മനുഷ്യൻ ബ്യൂട്ടിഷ് ഭരണത്തിലും, ലോകചരിത്രത്തിലും ഇതിന് മുമ്പും പിമ്പും ഉണ്ടായിരിക്കാൻ ഇടയില്ല.

എന്നിരുന്നാലും പലയിടത്തും ഇങ്ങ്ഗ്ളീഷ് പട്ടാള ഓഫിസർമാർ അവരുടെ കീഴിലുള്ള പട്ടാളക്കാരെ ഉപയോഗിച്ച് അവരുടെ പട്ടാളകേന്ദ്രത്തിന് അടുത്തുള്ള പ്രദേശങ്ങളിൽ ആളുകളെ അക്രമത്തിൽ നിന്നും രക്ഷിച്ചു.

കാരണം, അവരുടെ ചുറ്റുപാടിൽ പേടിച്ച് നിലവിളിച്ചും അലറിയും വിറങ്ങലിച്ച് നിന്ന ജനക്കൂട്ടങ്ങളെ അവർക്ക് കണ്ടില്ലായെന്ന് നടിക്കാനായില്ല. ഇന്നലെവരെ ബ്യൂട്ടിഷ് ഭരണകൂടത്തിന്റെ സംരക്ഷണത്തിൽ സുരക്ഷിതരായി ജീവിച്ചവരെ പെട്ടെന്നൊരുനാൾ, അധികാരക്കൊതിയന്മാരായ, അവരുടെ നേതാക്കളാണ് എന്ന് സ്വയം വീമ്പിളക്കുന്നതും, രാജാധികാരം കിട്ടാനായി തമ്മിൽ തമ്മിൽ പൊരുതിയും പാരവച്ചും കൊണ്ടിരിക്കുന്ന ഭോഷ്കന്മാരുടെ കെണിയിൽ എന്തധികാരത്തിലാണ് വിഡ്ഢികളായ ബ്യൂട്ടിഷ് ഭരണാധികാരികൾ പെടുത്തിയത് എന്ന് ആ ജനങ്ങൾക്ക് അറിയില്ലായിരുന്നു.

നാൽപ്പത് ലക്ഷം ഹിന്ദുക്കളും സിക്കുകാരും ഒരു ദിശയിലേക്കും, എതിർ ദിശയിലേക്ക് 60 ലക്ഷം മുസ്ളിമുകളും. ക്ളെമന്റ് എറ്റ്ലിക്കും അയാളുടെ കൂടെയുള്ള തെമ്മാടിക്കൂട്ടങ്ങൾക്കും ഭ്രാന്തോ, അല്ലെങ്കിൽ അമിത പ്രതിഭയുണ്ട് എന്ന അഹങ്കാരത്താലുള്ള താന്തോന്നിത്തമോ? ഇവനും, ഇവന്റെ കൂട്ടാളികളും ലോകമെമ്പാടും പ്രശ്നങ്ങൾക്ക് തുടക്കമിട്ടു. എന്നിട്ടും ഒരാൾപോലും ഇവന്റെയൊക്കെ കുബുദ്ധിയേയും, വിഡ്ഢിത്തത്തേയും കുറിച്ച് ഒരു വാക്കുപോലും ഉരിയാടുന്നില്ല എന്നത് അത്ഭുതം തന്നെയാണ് എന്ന് തോന്നിയേക്കാം. എന്നാൽ സ്കൂൾ പാഠപുസ്തകങ്ങളിലൂടെയും, സിനിമാകഥകളിലൂടെയും മാധ്യമപ്രചരണങ്ങളിലൂടെയും ചരിത്രം പഠിക്കുന്നവർക്ക് ഇങ്ങിനെയുള്ളവർ വീരപുരുഷന്മാരും ഗംഭീര പ്രതിഭകളും ആയി തോന്നാം എന്നുള്ളത് വാസ്തവം തന്നെയാണ്.

# ഫ്യൂഡൽ ഭാഷാ വിശേഷങ്ങൾ

## ഭാഷാകോഡുകളിൽകൂടെയുള്ള, മഹാന്മാരുടെ ദിവ്യമഹത്വം

ലോകത്തിൽ പലർക്കും അറിവുള്ള കാര്യമാണ്, ഇന്ത്യ മഹാന്മാരുടെ രാജ്യമാണെന്ന്. ഇന്ത്യയിലെ സ്കൂൾ പാഠപുസ്തകങ്ങളിലൂടെ ഒന്ന് കണ്ണോടിച്ചാൽ മതിയാകും, ഇതിന്റെ നാനാവിധ തെളിവുകൾ കാണാൻ. മഹാന്മാരും, മഹാത്മാക്കളും, രാഷ്ട്രപിതാവും, സാമൂഹിക പരിഷ്കർത്താക്കളും വിപ്ളവ നേതാക്കളും, വിപ്ളവകാരികളും, വാതോരാതെ സമൂഹത്തിന്റെ നന്മയ്ക്കായി സാരോപദേശം പ്രസംഗിച്ചുനടന്നവരും, വനിതാ വിമോചകരും, മറ്റുംമറ്റും.

ഇത്രയുമധികം മഹാന്മാരെയോ, അല്ലെങ്കിൽ ഇങ്ങിനെയുള്ള മഹാന്മാരെയോ, യാതോരു പഴയകാല ഇങ്ഗ്ളീഷ് രാഷ്ട്രത്തിലും കണ്ടെത്താൻ പറ്റില്ല. (ആനുകാലിക ഇങ്ഗ്ളീഷ് രാഷ്ട്രങ്ങളിൽ ഇങ്ഗ്ളീഷ് സാംസ്കാരിക ശൈലി കണ്ടെത്താൻ പ്രയാസമാണ്. അവിടെല്ലാം ഇന്ന് ഇങ്ഗ്ളീഷുമായി പുലബന്ധമില്ലാത്തവർ കയറിക്കൂടി, സാമൂഹിക നിലവാരങ്ങൾ നിലംപരിശാക്കിക്കൊണ്ടിക്കുകയാണ്). കോണാൻ ഉടുത്ത് സ്വന്തം ജീവിതത്തിലൂടെ ലളിത ജീവതത്തിന് ജനങ്ങൾക്ക് പ്രചോദനം നൽകിയ മഹാൻവരെ ഇന്ത്യയിൽ ഉണ്ട്. ഇങ്ങിനെ കോണാൻ ഉടുത്ത് ലളിതമായ ജീവിത ശൈലിയിലേക്ക് നീങ്ങാൻ ആഹ്വാനം ചെയ്ത് ജനനേതൃത്വത്തിലേക്ക് കുതിച്ച് നീങ്ങിയ ഒരു നേതാവിനെ പഴയ കാല ഇങ്ഗ്ളീഷ് സമൂഹങ്ങളിൽ കണ്ടത്താൻ പറ്റില്ലതന്നെ.

ഇത്യാദി വ്യക്തികൾ നൂറ്റാണ്ടുകളോളും മാറിമാറിവന്ന് പ്രവർത്തിച്ചിട്ടും, ഇന്ത്യൻ ഉപദ്വീപ് പ്രദേശങ്ങളിലും, ഇന്ന് ആ പ്രദേശങ്ങളിൽ പുതുതായി രൂപീകരിക്കപ്പെട്ട ഇന്ത്യ, പാക്കിസ്ഥാൻ, ബങ്ഗ്ളാദേശ് എന്നീ രാജ്യങ്ങളിലും 99 ശതമാനം പൊതുജനത്തിനും വ്യക്തിത്വത്തിലും, ശാരീരിക ഘടനയിലും, മാനസിക നിലവാരത്തിലും, നൈസർഗ്ഗികഗുണത്തിലും, ഗുണമേന്മയിലും, മറ്റും ഉയർന്ന നിലവാരം പ്രദർശ്ശിപ്പിക്കാൻ കഴിയുന്നില്ല എന്നതാണ് യാഥാർത്ഥ്യം.

അതെ സമയം, ഇവരെ മാറിമാറി വന്ന് നന്നാക്കാൻ ഒരുമ്പെടുന്ന നേതാക്കളും, സാമൂഹിക പരിഷ്കർത്താക്കളും, ദിവ്യന്മാരും, മഹാന്മാരും, മഹാത്മാക്കളും, ഇവരിൽ നിന്നുമെല്ലാം വേറിട്ട്, ഉയർന്ന നിലവാരത്തിൽ, ദിവ്യമായ തേജസ്സോടെ, താഴ്ന്നവരുടെ മനസ്സിൽ സ്വർണ്ണതേജസ്സോടെ, തിളങ്ങിനിൽക്കുന്നു. ഇവരുടെ ഉപദേശങ്ങൾ കേൾക്കുന്ന താഴ്ന്നവർക്ക് അന്യോന്യം അറപ്പ് വളരുമെങ്കിലും, ഈ ദിവ്യവ്യക്തിത്വങ്ങളോട് ആദരവാണ് ഉദിക്കുന്നത്. എന്നിട്ടും, താഴ്ന്നവർ താഴ്ന്നവരായും, കുറേക്കൂടി താഴ്ന്നവരായും തരംതാഴ്ന്നു പോകുകയല്ലാതെ, അവരാരും വ്യക്തി ഗുണമേന്മയിലും, ശാരീരിക ഘടനയിലും, വസ്ത്രവിധാനത്തിലും, ഉയർന്ന നിലവാരങ്ങളിലേക്ക് ഉയരുന്നില്ല.

ഇതൊരു വിചിത്രമായ പ്രതിഭാസമല്ലെ? മഹാത്മാമ് ആളുകളുടെ നിലവാരത്തെ എത്ര ഉയർത്തിയിട്ടും ആളുകളുടെ നിലവാരം എന്താണ് ഉയരാത്തത്?

ഈ ചോദ്യത്തിനുള്ള ഉത്തരം ഇന്ത്യൻ ഉപദ്വീപിലേയും, ലോകത്തിലെ മറ്റ് പല ദിക്കിലേയും ഭാഷാ കോഡുകളിലേക്ക് നമ്മെ നയിക്കും. എന്നാൽ ഈ കാര്യം വ്യക്തമായി സൂചിപ്പിച്ചാലും, ഇന്നുള്ള ഇങ്ഗ്ളീഷുകാർക്ക് യാതോരു എത്തുംപിടിയും കിട്ടില്ല. അവർ പറയുക, ഇന്ത്യയിൽ ഇങ്ങിനെ കാണുന്നത് അവിടുള്ള അമിതമായ ജനസംഖ്യയും പട്ടിണിയും കാരണമാണ് എന്ന്. ഇന്ത്യയിൽ അമിതമായ ജനസംഖ്യയും പട്ടിണിയും ഉണ്ട് എന്നുള്ളത് സത്യമാണ്. എന്നാൽ സാമൂഹിക ഘടനയിലെ അഗാധതയിൽ ഉറഞ്ഞ് കിടക്കുന്ന പിശക് ഇതല്ല. അമിത ജനസംഖ്യയും പട്ടിണിയും, സാമൂഹിക ഘടനയിലെ അഗാധതയിൽ ഉറഞ്ഞ് നിൽക്കുന്ന പശകിന്റെ മറ്റൊരു നിഷേധാത്മകമായ ഫലം മാത്രമാണ്.

മഹാന്മാർ എത്ര ശ്രമിച്ചിട്ടും നന്നാവാതിരിക്കുന്നതിന്റെ പൊരുൾ നന്നായി മനസ്സിലാക്കേണമെങ്കിൽ, ആദ്യം നാം ചിന്തിക്കേണ്ടത് ഈ മഹാന്മാർ എന്താണ് മറ്റുള്ളവർക്ക് നൽകുന്ന സന്ദേശം എന്നതാണ്. ഇന്ത്യൻ ഭാഷകളിൽ മഹാൻ ജീ, മഹാത്മാ, സ്വാമി, സ്വാമിനി, ചേട്ടൻ, ചേച്ചി, അക്ക, അണ്ണൻ, അങ്ങ്, സാർ, ടീച്ചർ, ആപ്പ്, ഇങ്ങൾ/നിങ്ങൾ (മലബാർ ഭാഷ), അദ്ദേഹം, അവർ, ഉൻ തുടങ്ങിയതാണ്. ഇങ്ങിനെയുള്ള മഹാന്മാർ, അവരുടെ അടുത്ത് അണിനിരക്കുന്ന വ്യക്തികളെ വളരെ ബോധപൂർവ്വവും, കരുതിക്കൂട്ടിയും അറിയിക്കുകയും, ബോധവൽക്കരണം ചെയ്യുന്നതുമായ കാര്യം നിങ്ങളെല്ലാം നീ ആണ്, തൂ ആണ്, അവനാണ്, അവളാണ്, ഓനാണ്, ഓളാണ്, ചെക്കനാണ്, പെണ്ണാണ്, അവറ്റകളാണ്, ഐറ്റിങ്ങളാണ് (മലബാർ ഭാഷ), ഉസ്സ് ആണ്.

അതേ സമയം ഞങ്ങൾ (മഹാത്മാക്കൾ), മഹാന്മാരാണ്, ഞങ്ങളെ ബഹുമാനിക്കേണം. ഞങ്ങൾ വരുമ്പോൾ നീയെല്ലാം എഴുന്നേൽക്കേണം, വണങ്ങണം, ആദരവ് കാണിക്കേണം. ഈ മാഹാന്മാരുടെ സിൽബന്ധികളായി ഉപചാരക സംഘം ഈ കാര്യങ്ങൾ താഴ്ന്നവരെ പലവിധേനെ അറിയിച്ചുകൊണ്ടിരിക്കും. പണ്ട് കാലങ്ങളിൽ

അടുത്ത പേജിൽ തുടരും............

VIDEOs
Buy Online

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ഇത്യാദി വിവരങ്ങൾ അറിയിക്കാനായി എപ്പോഴും മഹാന്മാരുടെ കൂടെ ഒരുപറ്റം സിൽബന്ധിക്കൂട്ടങ്ങളും സദാ നിലയുറപ്പച്ചിരിക്കും. എന്നാൽ ഇങ്ഗ്ളിഷ് ഭരണം ഈ ഉപദ്വീപിൽ വന്നതോടെ, പുതിയ സാങ്കേതിക ഉപകരണങ്ങളുടെ സഹായം ഇക്കൂട്ടങ്ങൾ ഉപയോഗിച്ചു തുടങ്ങി. മൈക്ക്, പത്രമാധ്യമവും അച്ചടി സൗകര്യം എന്നിവ സാമ്പത്തിക കഴിവുള്ളർക്ക് സാമൂഹികശക്തി പകരാൻ ഉപകരിച്ചു.

പോർബന്ധറിലെ പ്രധാനമന്ത്രിയുടെ മകനും, സാമ്പത്തികമായി വളരെ ഉയർന്ന നിലവാരമുള്ള ഒരു വിരുതൻ, ഇങ്ഗ്ളണ്ടിൽ പോയി വിലസി, അവിടങ്ങളിലൊന്നും കാര്യമായി പച്ചപിടിക്കാതെ തിരിച്ച് വന്ന്, സമ്പത്ത് ഉപയോഗിച്ച് പത്രമാധ്യമങ്ങളിലൂടെ കുതിച്ച് സാമൂഹിക നേതൃത്വത്തിലേക്ക് കറയിക്കൂടാൻവരെ ശ്രമിച്ച ഒരു ഉദാഹരണം എടുത്ത് പറയാവുന്നതാണ്.

ഇവിടെ എടുത്ത് പറയേണ്ടുന്നത്, ഇങ്ഗ്ളണ്ടിൽ പോയാൽ കാര്യങ്ങൾ തികച്ചും വേറെയായിരുന്നു. ഇന്ത്യൻ ഉപദ്വീപിൽ, നാട്ടിലെ ഏറ്റവും താഴെയുള്ള ഒരു പോലീസ് ശിപായിയെ (കോൺസ്റ്റബ്ളിനെ) പോലും പേരുപയോഗിച്ച് സംബോധന ചെയ്യാനോ, അല്ലെങ്കിൽ നിങ്ങളെന്ന് (മലയാളത്തിൽ. മലബാർ ഭാഷയിൽ അല്ല) സംബോധന ചെയ്യാനോ ധൈര്യപ്പെടാത്ത വ്യക്തി ഇങ്ഗ്ളണ്ടിൽ പോയാൽ, പിന്നെ പിരാന്തൻ (മലബാർ ഭാഷാ പ്രയോഗം) നായയെ അഴിച്ചിട്ട പോലെയാണ്. ആരെയും പേര് വിളിക്കും, ആരെയും YOU എന്ന് സംബോധന ചെയ്യും, ആരെയും HE, എന്നോ, SHE എന്നോ സൂചിപ്പിച്ച് പറയും. അതേ സമയം ഇങ്ങിനെ സൂചിപ്പിച്ച് പറഞ്ഞവരെപ്പറ്റി ഇന്ത്യൻ പ്രാദേശിക ഭാഷകളിൽ സംസാരിക്കുമ്പോൾ തരം താഴ്ത്തി, അവനെന്നും (ഓനെന്നും), അവളെന്നും (ഓളെന്നും) മറ്റും മറ്റും യാതോരു ഉളുപ്പുമില്ലാതെ സൂചിപ്പിച്ച് പറയും. ഈ പ്രഹരം ഇങ്ഗ്ളണ്ടിലെ രാജാവിനും, റാണിക്കും, രാജകുമാരനും, രാജകുമാരിക്കും, സാധാരണ പൗരനും, തൊഴിലാളിക്കും, തൊഴിലുടമയ്ക്കും, ചെറുപ്രായക്കാർക്കും മറ്റും എല്ലാം ഒരേ പോലെ ഏൽക്കും. എന്നിരുന്നാൽ, അവരാർക്കും അറിയില്ല, അവരുടെ നിഘണ്ടുവിലില്ലാത്ത ഒരു വിചിത്രമായ അമേധ്യമാക്കൽ, ആഭാസം നടമാടുന്നുണ്ട് എന്ന്. ഇതിന്റെ പ്രഹരം ഏറ്റ്, ഒഴിയാൻ ശ്രമിക്കുന്നവരെ, അവർ വർണ്ണ വിവചനം നടത്തുകയാണ് എന്ന് പറഞ്ഞ് ഈ വിരുതർ അപമാനിക്കും.

> ഇങ്ഗ്ളിഷിൽ മറ്റൊരു വ്യക്തിയെ ഔപചാരികമായി സംബോധന ചെയ്യുകയോ, അല്ലെങ്കിൽ സൂചിപ്പിച്ച് പറയുകയോ ചെയ്യുമ്പോൾ, Mr., Mrs., Miss എന്ന വാക്കുകൾ പേരിന് മുന്നിൽ ചേർക്കേണ്ടതാണ്. ഇതൊന്നു ഇങ്ങിനെ ഇങ്ഗ്ളണ്ടിലേക്ക് കയറിക്കൂടിയ പല ധിക്കാരികൾക്കും ബാധകമല്ല!

ഉച്ചനീചത്വ സ്വഭാവവൈചിത്ര്യം ഉള്ള ഭാഷാ കോഡുകളിലെ ഉയർച്ച നൽകുന്ന കോഡുകളുടെ ഏകപക്ഷീയമായ കൈവശപ്പെടുത്തലാണ് ഇന്ത്യൻ ഉപദ്വീപിലെ മഹാന്മാരുടെ മാഹാത്മ്യത്തിന്റെ രഹസ്യം. ഇതിന്റെ മറുവശം മാത്രമാണ്, ഈ ഉപദ്വീപിലെ സാധാരണ ജനതയുടെ വിവിധ നിലവാരത്തിലുള്ള തരംതാഴലിന്റെ രഹസ്യം.

എന്നാൽ ഈ തരംതാഴലിന്റെ പ്രഹരം എല്ലാവർക്കും ഒരേ പോലെയല്ല ബാധിക്കുക. എത്ര താഴ്ന്ന നിലവാരത്തിലുള്ള ആൾക്കും, മറ്റുള്ള കുറെ പേരെ തരംതാഴ്ത്താൻ കിട്ടിയാൽ, പിടിച്ച് നിൽക്കാൻ കഴിയും. ഉദാഹരണത്തിന്, പോലീസ് ശിപായി. പോലീസ് വകുപ്പിലെ ഏറ്റവും തരംതാഴ്ന്ന നിലയിലുള്ള ആളാണ്, ഭാഷാപരമായി. ഇവർക്ക് സായൂജ്യം ലഭിക്കുന്നത്, സാധാരണ ജനങ്ങളിലെ വലിയൊരു വിഭാഗത്തെ നീ, ഇഞ്ഞി, എടാ, എടീ, നീ ആരെടാ, നീ ആരെടി, അവൻ, ഓൻ, അവൾ, ഓള്, ചെക്കൻ, പെണ്ണ്, അവന്മാർ, ഒരുത്തൻ, ഒരുത്തി, തുടങ്ങിയ വാക്കുകൾ ഉപയോഗിക്കാൻ ലൈസൻസ് ലഭിക്കുന്നതിലൂടെയാണ്. എന്നാൽ, ഇങ്ഗ്ളണ്ടിൽ പോലിസ് കോൺസ്റ്റബ്ൾമാർക്ക് ഇത്യാദി സായൂജ്യങ്ങളുടെ ആവശ്യമില്ല. കാരണം, അവർക്ക് അവരുടെ ഉയർന്ന ഓഫീസർമാരെ, സ്വയം അധമം സ്ഥാപിക്കപ്പെടാത്ത കോഡുകളുള്ള വാക്കുകളാൽ സംബോധന ചെയ്യാം, സൂചിപ്പിച്ച് പറയാം. ഇന്ത്യൻ പോലീസുകർക്ക് ഗുണമേന്മ വരണമെങ്കിൽ, ഇങ്ങിനെയൊരു ഭാഷാമാറ്റം ആവശ്യമാണ്. ഇത് നിർബന്ധമായും നടപ്പിലാക്കേണ്ടതാണ്. ഇങ്ഗ്ളിഷിൽ നല്ല നിലവാരമില്ലാത്ത ആളുകളെ ഈ പണിക്ക് എടുക്കാൻ പാടില്ല തന്നെ. കാരണം, ഇങ്ഗ്ളിഷിൽ നല്ല നിലവാരമില്ലാത്തവർ പോലീസുകാരായാൽ, സാധാരണക്കാരൻ മഹാന്റെ മുന്നിൽ പെട്ട അവസ്ഥയായിരിക്കും. പോലീസുകാരൻ മഹാനും, ഇന്ത്യൻ പൗരൻ അമേധ്യവും.

ഇന്ത്യയിലെ യാതോരു മഹാനും, നാട്ടുകാരുടെ നൈസർഗ്ഗികമായ ഗുണനിലവാരത്തിന് ക്ഷതം ഏൽക്കരുത് എന്ന ബോധത്തോടെ പെരുമാറിയതായി അറിയില്ല. അതിനുള്ള ചങ്കൂറ്റം ഇവർക്കൊന്നും ഉണ്ടായിട്ടില്ല. ഇവർക്കെല്ലാം അവരവരുടെ ബഹുമാനത്തിന് ക്ഷതം വരുന്നതിൽ ഭയമായിരുന്നു. എന്നുവച്ചാൽ ഒരു ചെറിയ വാക്ക് മാറിയാൽ ഈ മഹാൻ, ശൂന്യനാകും. ഇത്രക്കും ബലഹീനമായ മഹത്വമായിരുന്നു ഇന്ത്യൻ മഹാന്മാർക്ക്.

അടുത്ത പേജിൽ തുടരും.............



NextPage

VIDEOS
Buy Online

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

എന്നാൽ ഇന്ന് ഇന്ത്യയിൽ വലിയ മഹാന്മാരായി ചരിത്ര പുസ്തകങ്ങളിൽ പേര് ലഭിക്കാത്ത ചിലർ സാധാരണക്കാരുടെ നിലവാരത്തെ ഉയർത്താനും, അവരുടെ നൈസർഗ്ഗികമായ ഗുണമേന്മയിൽ ക്ഷതം ഏൽക്കരുത് എന്ന രീതിയിലും പരിശ്രമിച്ചിട്ടുണ്ടായിരുന്നു എന്ന് കാണുന്നുണ്ട്. അവരെപ്പറ്റി പിന്നീട് സംസാരിക്കാം.

മറ്റ് പല കോൺഗ്രസ് നേതാക്കൾ സന്നിഹിതരായിരുന്ന ഒരു പ്രസംഗവേദിയിൽവച്ച് ജിഹ്ന ഗാന്ധിയെ സൂചിപ്പിച്ച് പറയുമ്പോൾ മി. ഗാന്ധി (Mr. Gandhi) എന്ന വാക്കുകൾ ഉപയോഗിച്ചു. ഗാന്ധിയും ആ വേദിയിൽ ഉണ്ടായിരുന്നു. ഗാന്ധിയുടെകൂടെ ഉണ്ടായിരുന്ന സിൽബന്ധികൾ ഈ Mr. Gandhi പ്രയോഗം കേട്ട്, ആദ്യം കൂക്കിവിളിക്കുകയും അസഭ്യം വിളിച്ച് പറയുകയും ചെയ്തു. ഇങ്ഗ്ളീഷിൽ Mr.എന്ന പ്രയോഗം മാന്യമായ ഔപചാരിക പ്രയോഗമാണ്. മറ്റെല്ലാ നേതാക്കളെയും കോൺഗ്രസ് മീറ്റിങ്ങുകളിൽ Mr. ഉപയോഗിച്ച് സൂചിപ്പിച്ച് പറയുക സാധാരണമായിരിക്കാം. കാരണം കോൺഗ്രസ്സ് തികച്ചും ഇങ്ഗ്ളീഷ് ചായ്വുള്ള സംഘടനയായിരുന്നു. അതിലെ അമിത സാമ്പത്തികശേഷിയുള്ള മിക്ക നേതാക്കളും ഇങ്ഗ്ളണ്ടിൽ പോയി ജീവിച്ചിട്ടുള്ളവരായിരുന്നു.

ചെറിയൊരു ആൾക്കൂട്ടം കൂക്കിയും അസഭ്യവാക്ക് പ്രയോഗവും നടത്തിയത് ജിഹ്ന കൂട്ടാക്കിയില്ല. പ്രസംഗം തുടർന്നു. Mr. പ്രയോഗവും തുടർന്നു. ഇത് ഗാന്ധിക്ക് കാര്യമായ പ്രശ്നമായിരുന്നു. Mr.ഗാന്ധിയെന്ന് പത്രത്തിലും കൂടി വന്ന് തുടങ്ങിയാൽ കാര്യങ്ങൾ അവതാളത്തിലാകും. പ്രശ്നം മുളയിലെ നുള്ളിക്കളയേണം. അനുയായികൾ സ്റ്റേജിൽ കയറി ജിഹ്നയെ ആക്രമിച്ചു. ജിഹ്ന സ്റ്റേജിൽ നിന്നു ഇറങ്ങിയോടി. പിന്നീട് ജിഹ്ന മുസ്ളിം ലീഗ് എന്ന പാടിക്ക് ആരംഭം കുറിച്ചു.

ഈ എഴുത്തുകാരൻ പണ്ടൊരിക്കൽ, എംഎസ്ഡബ്ള്യു (MSW) ബിരുധ ധാരിയായ ഒരു സമൂഹിക പ്രവർത്തകയുമായി സംസാരിക്കുകയായിരുന്നു. ഈ ആൾ ഇന്ത്യയിലെ ഒരു വൻകിട സാമൂഹിക പരിഷ്ക്കരണ പ്രവർത്തനത്തിൽ മുഴുകിയിരിക്കുന്ന എൻജിഓ (NGO)യിൽ പ്രവർത്തിക്കുന്ന ആളായിരുന്നു.

ചെറുപ്പക്കാരിയായ ഈ ആൾ വടക്കൻ ഇന്ത്യയിലെ ഗ്രാമങ്ങളിലെ പാവപ്പെട്ടവർക്ക് അക്ഷരാഭ്യാസം, ആധുനിക വിവരങ്ങൾ, ഭക്ഷണവസ്ത്തുക്കൾ തുടങ്ങിയവ നൽകുന്നതിലെല്ലാം പ്രവർത്തിക്കുകയായിരുന്നു. എനിക്കുള്ള സംശയം ഞാൻ ഈ ആളോട് ചോദിച്ചു. ഗ്രാമങ്ങളിലെ പാവപ്പെട്ട സാധാരണക്കാരുമായി ആശയവിനിമയം ഹിന്ദിയിലാണ്. ഇതിലെ സംബോധനാ വാക്കുകളും, സൂചിപ്പിച്ച് പറയുന്ന വാക്കുകളും ഏതെല്ലാമാണ് ഉപയോഗിച്ചിരുന്നത്?

കാര്യം ഞാൻ വളരെ വ്യക്തമായി തന്നെ പറഞ്ഞു. ഹിന്ദിയിലെ തൂ (നീ), ആപ്പ് (അങ്ങ്) തുടങ്ങിയവാക്കുകളും, അവയുമായി ബന്ധപ്പെട്ട വാക്കുകളും എങ്ങിനെയാണ് സംഭാഷണത്തിൽ തിരഞ്ഞെടുത്തത്?

ചോദ്യം തികച്ചും വിചിത്രമായിരുന്നെങ്കിലും, വിഷയം ഈ ആൾക്ക് പുതുമയാർന്നതായിരുന്നില്ല. ഈ ആൾ പറഞ്ഞു 'ഞങ്ങൾക്ക് ഞങ്ങളുടെ മേലധികാരികൾ ഇക്കാര്യത്തെക്കുറിച്ച് വളരെ വ്യക്തമായിത്തന്നെ മുന്നറിയിപ്പും, നിർദ്ദേശങ്ങളും നൽകിയിട്ടുണ്ട്. ഗ്രാമങ്ങളിലെ പാവപ്പെട്ടവരായ, ആശ്രയത്തിനായി ഞങ്ങളെ സമീപിക്കുന്നരെ ശക്തമായി വാക്കുകളാൽ അമർച്ച ചെയ്യേണം. അവരെ മുഖദാവിൽ തന്നെ തൂ (നീ) എന്ന് സംബോധന ചെയ്യേണം. അവരുടെ ഭാര്യ, ഭർത്താവ്, മറ്റ് ബന്ധു മിത്രാദികൾ എന്നിവരെ ഉസ്സ് (അവൻ, അവൾ) എന്ന വാക്കുകളാൽ തരം താഴ്ത്തിത്തന്നെ സംസാരിക്കേണം. അതെ സമയം, ഞങ്ങളുടെ കൂടെയുള്ളവരെ, സാർ, സാബ്, മാഡം, മേംസാഹിബ് എന്നൊക്കെയുള്ള വാക്കുകളാൽ അവരെക്കൊണ്ട് പറയിക്കാൻ കരുതിക്കൂട്ടി ചുറ്റുപാട് ഒരുക്കേണം. ഇങ്ങിനെ ചെയ്തില്ലെങ്കിൽ അവർ തലയിൽ കയറും. അവരെ നിയന്ത്രിക്കാനാവില്ല'.

ഈ ആൾ പറഞ്ഞതിൽ വാസ്തവം ഉണ്ട്. എന്നാൽ ഇതിൽ ഉള്ള മറ്റൊരു വസ്തുത, ഇന്ത്യയിലേയും പാക്കിസ്ഥാനിലേയും, ബങ്ഗ്ളാദേശിലേയും, മറ്റ് പല രാജ്യങ്ങളിലേയും സാധാരണ ജനങ്ങൾക്ക് ഗുണനിലവാരം കിട്ടാത്തതിന്റെ നിഗൂഢ രഹസ്യം ഈ സ്ത്രീ പറഞ്ഞ കാര്യങ്ങളിൽ അടങ്ങിയിരിക്കുന്നു. എന്നാൽ ഇതിൽ മറ്റൊരു വാസ്തവം കൂടി ഇതിന്റെ കാഠിന്യം കൂട്ടുന്നു. ഈ സാമൂഹിക പ്രവർത്തകയ്ക്കും ഉയർന്നനിലാവരമുള്ള ലോകവിവരമോ, അല്ലെങ്കിൽ ഇങ്ഗ്ളീഷ് പരിജ്ഞാനമോ ഇല്ലായിരുന്നു. മുഖ്യമായും ഉണ്ടായിരുന്നത്, ഒരു MSW ബിരുദവും, ബ്യട്ടൺ ഇന്നും എല്ലാവർഷവും ഇന്ത്യയ്ക്ക് ജനക്ഷേമത്തിനായി നൽകുന്ന 25000000000 രൂപ (250 Millions Pounds) തട്ടിയെടുക്കാൻ സൗകര്യമുള്ള എൻജിഓ സംഘനകളിൽ അതിനാൽ തന്നെ പ്രവർത്തിക്കാനുള്ള ഔപചാരിക വിദ്യാഭ്യാസ യോഗ്യതയും മാത്രമാണ്. ഈ ആൾ ഗ്രാമങ്ങളിലെ ആളുകളെ നീ യെന്നു സംബോധന ചെയ്താൽ, തീർച്ചയായും, അവരുടെ നൈസർഗ്ഗികമായതും, ജന്മനാ ഉള്ളതുമായ ഗുണം തേഞ്ഞ് മാഞ്ഞ് പോകും.

എന്നാൽ ഈ ആൾ പറഞ്ഞ ഈ കാര്യത്തിലെ അതിഗംഭീരമായ ഒരു രഹസ്യം ഇങ്ഗ്ളീഷ്കാർക്ക് ഇന്നും അറിവില്ല. ഫ്യൂഡൽ ഭാഷകളിൽ താഴെക്കിടയിൽ കിടക്കുന്നവരെ തുല്യരോ, അല്ലെങ്കിൽ മാന്യതയ്ക്ക് അർഹതയുള്ളവരോ ആക്കിയാൽ, അവർ തുല്ല്യരല്ല ആവുക. മറിച്ച്, അവർ മുകളിൽ കയറും. ഉയർത്തിയവനേയും, മാന്യത നൽകിയവനേയും, അവർ തരംതാഴ്ത്തും.



NextPage

# ഫ്യൂഡൽ ഭാഷകളും വാഹനം ഓടിക്കൽ സ്വഭാവവും - 3

ഇന്ത്യൻ ഉപദ്വീപിൽ ബ്രിട്ടീഷ് ഭരണത്തെ പുകഴ്ത്തി പുസ്തകങ്ങളും ലേഖനങ്ങളും എഴുതിയ നിരാദ് സി ചൗധരി(Nirad C Chaudhari)ക്ക് 1951ന് ചുറ്റുപാടിൽ അദ്ദേഹത്തിന്റെ സർക്കാർ ജോലി നഷ്ടപ്പെട്ടു. മാത്രവുമല്ല, All India Radioൽ അദ്ദേഹത്തിന് രാഷ്ട്രീയ കമന്റെയ്റ്റർ എന്ന സ്ഥാനവും നഷ്ടപ്പെട്ടു. ജീവിക്കാൻ തന്നെ മാർഗ്ഗമില്ലാതായി. 1955ൽ, ബ്രിട്ടീഷ് കൗൺസിലും, ബിബിസിയും സംയുക്തമായി ഇദ്ദേഹത്തെ ഇങ്ഗ്ളണ്ട് സന്ദർശ്ശിക്കാനും അവിടെ കണ്ടകാര്യങ്ങളെക്കുറിച്ച് എഴുതുവാനും അവസരം ഉണ്ടാക്കിക്കൊടുത്തു. (അക്കാലങ്ങളിൽ ബ്രിട്ടീഷ് കൗൺസിലും, ബിബിസിയും ബ്രിട്ടണെ തുണയ്ക്കുന്ന സംഘടനകളായിരുന്നു. ഇന്ന് അവ രണ്ടിലും അന്യ ദേശക്കാർകയറിക്കൂടി, ബ്രിട്ടണെ നിലംപരിശാക്കാനുള്ള ഉത്സാഹത്തിലാണ്)

ഇദ്ദേഹത്തിന്റെ ഇങ്ഗ്ളണ്ടിനെക്കുറിച്ചുള്ള മാനസിക അനുഭവങ്ങൾ A Passage to England എന്ന പുസ്തകമായി പ്രസിദ്ധീകരിക്കപ്പെട്ടു. അതിൽ The Eternal Silence of these Infinite Crowds എന്നൊരു അദ്ധ്യായമുണ്ട് എന്ന് പറയപ്പെടുന്നു. ഇങ്ഗ്ളണ്ടിലെ നഗരങ്ങളിലെ തെരുവുകളിൽ അനേകർ നടക്കുന്നു. യാതോരു അപശബ്ദമോ, ഒച്ചപ്പാടോ, അലങ്കോലങ്ങളോ, ഒന്നുമില്ലാതെ.

ഇത് ചൗധരിയെ സംബന്ധിച്ചെടുത്തോളം ഒരു അത്യുഗ്ര അനുഭവമായിരുന്നു. ഇന്ത്യയിലെ പല നഗരങ്ങളിലും ജീവിച്ച് അനുഭവമുള്ള ചൗധരിക്ക് ഇങ്ങിനെയൊരനുഭവം ഇന്ത്യയിൽ ഉണ്ടായിട്ടില്ല.

ഇങ്ഗ്ളിഷ് നാഗരവീഥികളിലെ ഒച്ചപ്പാടില്ലായ്മയ്ക്കുള്ള കാരണം കലർപ്പിലാത്ത ഇങ്ഗ്ളിഷ് ഭാഷയാണ്. ഇന്ന് ലണ്ടനിലും, മറ്റ് ഇങ്ഗ്ളിഷ് നഗരങ്ങളിലും ഇങ്ങിനെയുള്ള ശാന്തത മിക്കവാറും നഷ്ടപ്പെട്ടിട്ടുണ്ട്. ലണ്ടനിൽ തന്നെ 600ൽ പരം ഭാഷകൾ സംസാരിക്കപ്പെടുന്നു എന്നാണ് കണക്കാക്കപ്പെട്ടിട്ടുള്ളത്. ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവർ, പെട്ടെന്ന് ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിൽ കടന്നാൽ, അവർ അനുഭവിക്കുന്ന മാനസിക സ്വാതന്ത്ര്യം പലപ്പോഴും ഒച്ചപ്പാടിലൂടെയും, ഓവർ സ്മാർട്ടാകലിലൂടെയും പ്രദർശ്ശിപ്പിക്കാൻ തുനിഞ്ഞേക്കാം.

എന്നാൽ ഇന്ത്യയിലെ തെരുവുകളിൽ പലതരം അനാവശ്യ ഒച്ചപ്പാടുകളും ഉയർന്നുകൊണ്ടിരിക്കുന്നു. ഇതിന്റെ കാരണം ഇന്ത്യൻ ഭാഷകളിലെ ഫ്യൂഡൽ സ്വഭാവമാണ്.

വാഹനം ഓടിക്കലും ഫ്യൂഡൽ ഭാഷകളും എന്ന ഈ പംക്തിയിൽ, വാഹനം ഓടിക്കലുമായി ഉണ്ടാകുന്ന അനാവശ്യ ഒച്ചപ്പാടിനെക്കുറിച്ചാണ് പ്രതിപാദിക്കാൻ പോകുന്നത്.

ഭാഷാപരമായി പലവിധേനെ താരതമ്യ-വ്യക്തിത്വം കുറഞ്ഞ ആളുകൾ പലപ്പോഴും ഈ ന്യൂനത മാറ്റാൻ ഉപയോഗിക്കുന്ന മാർഗ്ഗം ഉയർന്നതോ, അല്ലെങ്കിൽ കർക്കശമായതോ, അതുമല്ലെങ്കിൽ അപരനെ വിഷമിപ്പിക്കുന്നതരത്തിലുള്ളതോ ആയ ഉയർന്ന ശബ്ദം ഉപയോഗിക്കലാണ്. ചിലപ്പോൾ, തന്നെക്കാൾ ഉയർന്നവനായോ, അല്ലെങ്കിൽ മികച്ചവനായോ കാണപ്പെടുന്ന ആളെ വാക്കുകളുടെ കോഡുകളിനാൽ നിലംപരിശാക്കാൻ മുതിരുന്നതിന്മുമ്പായി ഉപയോഗിക്കുന്ന ഒരു കുരുട്ട് തന്ത്രമാണ് ഇത്യാദി ശബ്ദങ്ങൾ.

ഇത് വ്യക്തികൾ തമ്മിലുള്ള സംസാരത്തിലും മറ്റും ഉപയോഗിക്കാറുള്ള ഒരു ഏർപ്പാടാണ്. എന്നാൽ വാഹനം ഓടിക്കുന്നവർ ഇന്ന് പല നിലവാരത്തിലുള്ള ആളുകളാണ്. അവർക്ക് അവരുടെതായ വ്യക്തിബന്ധങ്ങളിലും, കുടുംബചുറ്റുപാടുകളിലും, തൊഴിൽപരമായ ചുറ്റുപാടുകളിലും പലവിധ തിരിമറികളും താഴ്ത്തലുകളും, ഉയർത്തലുകളും മറ്റും നിത്യേനെ നേരിടേണ്ടിവരും. കാരണം, ഫ്യൂഡൽ ഭാഷയാണ് അന്തരീക്ഷം. ഓരോ വാക്കിലും, ആളുകൾ ഉയരുകയോ താഴുകയോ ചെയ്യാം.

ഈ വിഘടനപരമായ മാനസികാവസ്ഥയിൽ പലപ്പോഴും ഞാൻ മോശക്കാരനല്ല എനിക്ക് തെമ്മാടിത്തവും അറിയാം, എന്നോട് കളിച്ചാൽ ഞാൻ വിടില്ല, നീയാരെടാ, അവനാര്, അവനേക്കാൾ കേമനാണ് ഞാൻ, അവൻ അങ്ങിനെ ഷൈൻ ചെയ്യേണ്ട, തുടങ്ങിയ മാനസിക ഭാവങ്ങളിൽനിന്നും ഊർജ്ജം പകർന്ന് കിട്ടുന്ന ഒരു വികാരമാണ് അമിതമായി വാഹനത്തിന്റെ ഹോൺ അടിക്കുകയെന്നത്. ആവശ്യത്തിനായി ഹോൺ അടിക്കേണം എന്നുള്ളത് ശരിയാണ്. എന്നാൽ ഇന്ത്യൻ തെരുവുകളിൽ അതിനായിട്ടല്ല പല ഡ്രൈവർമാരും ഹോൺ അടിക്കുന്നത്. വാഹനം ഓടിക്കുന്ന ആൾക്ക് വാഹനത്തിന്റെ റോഡിലെ സ്ഥാനം ചില പ്രത്യേക അവകാശങ്ങൾ നൽകും.

ഉദാഹരണത്തിൻ തെരുവിന്റെ ഇടത് വശം. അല്ലെങ്കിൽ മുന്നിൽ നിന്നും മറ്റൊരു വാഹനത്തെ മറികടന്നു വരുന്ന വാഹനത്തെ തടയാനുള്ള കഴിവും, തെല്ലൊരു അവകാശവും മറ്റും. മാത്രവുമല്ല മുന്നിലെ വാഹനത്തെ ഹോൺ അടിച്ച് ഭയപ്പെടുത്തി

അടുത്ത പേജിൽ തുടരും.............

VIDEOs
Buy Online
COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

അരികിലേക്ക് മാറ്റിക്കുക.

ഇത്യാദി അവകാശങ്ങൾ മറ്റുള്ള ഡ്രൈവർമാരെ മാനസികമായും മറ്റും കീഴ്പ്പെടുത്താനല്ല നൽകിയിട്ടുള്ളത്. മറിച്ച് ഇവ തെരുവിലെ വാഹനം ഓടിക്കൽ സുഖമമാക്കാനും സുരക്ഷിതമാക്കാനും ആണ്. എന്നാൽ ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവർ അൽപ്പനേരം ലഭിക്കുന്ന അധികാരമായിട്ടാണ് ഇത്യാദി നിയമങ്ങളെ ഉപയോഗിക്കുക.

ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവർക്ക് എന്ത് അവകാശം നൽകിയാലും, അത് മറ്റുള്ളവരെ കീഴ്പ്പെടുത്താനുള്ള ഒരു ആയുധമായാണ് ഉപയോഗിക്കുക. കാരണം, സാമൂഹിക നിലവാരം മുഴുവൻ ഊന്നൽ നൽകുന്നത്, ഇങ്ങിനെയുള്ള മറ്റുള്ളവരെ മലക്കംമറിക്കലിനാണ്. മറ്റവനെ മറിച്ചിട്ട്, കീഴ്പ്പെടുത്തിയില്ലെങ്കിൽ മറ്റവൻ നമ്മെ കീഴ്പ്പെടുത്തും. സർക്കാർ ജോലി, അദ്ധ്യാപനം തുടങ്ങിയ എന്തെങ്കിലും ഉറച്ച പീഠത്തിൽ പിടിച്ച് കയറാൻ പറ്റിയാൽ കുറച്ചൊക്കെയിതിന് സമാധാനം ലഭിക്കും. കാരണം, എല്ലാവർക്കും പിന്നെ കീഴ്പ്പെടുത്താൻ പറ്റില്ല. എന്നാൽ സാധാരണക്കാരൻ താഴ്ന്നുതന്നെ നിൽക്കണം.

വാഹനം ഓടിക്കുന്നവരിൽ ഏറ്റവും ഹോണടിച്ച് മറ്റുള്ളവർക്ക് അരോചകമമായ ശബ്ദത്താൽ വിഷമിപ്പിക്കാൻ ഉത്സാഹം കാണിക്കുന്നത് പലപ്പോഴും ഏതെങ്കിലും സാമൂഹികാന്തരീക്ഷത്തിൽ താഴ്ന്ന് നിൽക്കുന്നവരായിരിക്കും. ഇത് താൽക്കാലികമോ, അല്ലെങ്കിൽ സ്ഥിരമായതോ ആയ താഴ്മയാകാം.

വാഹനം ഓടിക്കുന്നതിന്റെ കലർപ്പില്ലാത്ത ഇംഗ്ളീഷ് രൂപം, മറ്റുള്ള ഡ്രൈവർമാർക്ക് സൗകര്യങ്ങൾ, മാനസികമായി ഉയരങ്ങളിൽ നിന്നുകൊണ്ട് നൽകാനുള്ള ഉത്സാഹമാണ്. ഇതിനായി ഇംഗ്ളീഷ് ലോകം പലതരം ട്രാഫിക്ക് തത്വസംഹിതകളും രൂപീകരിച്ചിട്ടുണ്ട്. ഇവയിൽ പലതും നിയമപരമായി അടിച്ചേൽപ്പിക്കാൻ പറ്റാത്തതാണ്.

ഉദാഹരണത്തിന്, ഒരു റോഡ് ജങ്ഷനിലേക്ക്, രണ്ട് വ്യത്യസ്ത റോഡിൽനിന്നും രണ്ട് വാഹനങ്ങൾ കേറിവരുന്നു. ഏത് വാഹനത്തിനാണ് ആ ജങ്ഷനിലേക്ക് കടക്കാൻ മുൻഗണന നൽകേണ്ടത്. ഫ്യൂഡൽ ഭാഷകളിൽ, കൈയൂക്കുള്ളവൻ കാര്യക്കാരൻ എന്ന രീതിയിലാണ് കാര്യങ്ങൾ നീക്കേണ്ടത്. മറ്റേ വണ്ടിക്കാരനെ, ആദ്യം കടക്കാൻ അനുവദിക്കരുത്. അവൻ എനിക്ക് പിന്നാലെ വന്നാൽ മതി. രണ്ട് കൂട്ടരും, ആദ്യം കടക്കാൻ ഉത്സാഹം കാണിക്കും. ഇത് ഇന്ത്യയിൽ അളുകൾ ഏതൊരു കൗണ്ടറിന് മുന്നിൽ നിൽക്കുമ്പോളും കാണിക്കുന്ന കാര്യമാണ്. വലിയ ആൾമുന്നിൽ കയറണം. ചെറിയ ആൾ പിന്നിൽ നിൽക്കണം.

എന്നാൽ ഇംഗ്ളീഷിൽ ഇങ്ങിനെ ചെറിയആൾ-വലിയആൾ വ്യത്യാസം ഭാഷാകോഡുകളിൽ അന്തർലീനമല്ലാത്തത് കൊണ്ട്, മുന്നിലേക്ക് വലിയആൾ ഇടിച്ച് കയറണം എന്നോ, താൻ വലിയവനാണെന്ന് കാണിക്കാൻ കാത്ത് നിൽക്കുന്നവരെ മറികടന്ന് മുന്നിൽ കടക്കേണ്ടതിന്റെ ആവശ്യമോ ഇല്ല. അങ്ങിനെ കാണിച്ചിട്ട് യാതൊന്നും തെളിയിക്കാനുമില്ല.

ജങ്ഷനിലേക്ക് ഒരേ സമയം കയറിവരുന്ന വാഹനങ്ങളിൽ മുൻഗണന വലതു വശത്തുള്ള വാഹനത്തിനാണ്. ഈ ട്രാഫിക്ക് മര്യാദാ ചട്ടത്തിന് ഇംഗ്ളീഷിൽ Right of Way is to the Right എന്നാണ് പറയാറുള്ളത്. ഇത് ഒരു മാന്യമായതും, മാനസിക നിലവാരം ഉയർന്നതുമായ ഡ്രൈവിങ്ങ് സ്വഭാവമാണ്.

മുന്നിൽ നിന്നും ഒരു വാഹനം മറ്റൊന്നിനെ മറികടന്ന് വരുമ്പോൾ, ഇംഗ്ളീഷ് ഭാഷയിലെ മാനസിക വികാരം, ആ മറികടന്ന് വരുന്ന വാഹനത്തിന് മുന്നോട്ട് കടന്നുവരുവാൻ സൗകര്യം നൽകുകയെന്നതാണ്. എന്നുവച്ചാൽ സ്വന്തം വാഹനം നിർത്തുകയോ, അല്ലെങ്കിൽ അതിന്റെ വേഗത കുറയ്ക്കുകയോ ചെയ്യുകയെന്നത്. എന്നാൽ ഫ്യൂഡൽ ഭാഷകളിൽ വ്യക്തിത്വം കുറവുള്ളവർക്ക് മറികടന്നു വരുന്ന വാഹനത്തിന് മുന്നിലേക്ക് കുതിച്ച് ചെന്ന് അതിനെ വഴിയിൽ തടയുന്നതിൽ, സ്വന്തം വ്യക്തിത്വത്തിന് ഒരു സുഖമുള്ള അനുഭൂതിയാണ്. എന്നാൽ ഫ്യൂഡൽ ഭാഷകളിൽ വ്യക്തിത്വം ഉള്ളവർക്ക് ഇങ്ങിനെയൊരു അനുഭൂതിയുടെ ആവശ്യമില്ല. അവർ മുന്നിൽ നിന്നും വരുന്ന വാഹനത്തിന് സുഖമമായി മുന്നോട്ട് പോകാൻ സൗകര്യം നൽകും.

ഇതേ മാനസികാവസ്ഥയാണ് ഇന്ത്യൻ സർക്കാർ ഓഫിസുകളിലും നടക്കുന്നത്. പൊതുജന-ജീവനക്കാരായ സർക്കാർ തൊഴിലാളികൾ (ശിപായി, ഗുമസ്തൻ, തല ഗുമസ്തൻ, മേൽനോട്ട ഗുമസ്തൻ, മേലധികാരി, വലിയ മേലധികാരി തുടങ്ങിയവർ), അവർക്ക് അവരുടെ തൊഴിൽ അന്തരീക്ഷത്തിൽ വ്യക്തിത്വം ലഭിക്കാത്തവരാണ്. അവർക്ക് ഈ മാനസിമായ പരാധീനതയും, വേവലാതിയും മായ്ക്കാനും, സുഖമുള്ള വ്യക്തിത്വ വികസന അനുഭൂതിയും ലഭിക്കുക, പൊതുജനങ്ങളുടെ (അവർക്ക് തൊഴിൽ നൽകിയവരുടെ) കാര്യങ്ങളിൽ തടസവും, മുടക്കങ്ങളും മറ്റും വച്ചുകൊണ്ടും അവരെ അങ്ങോട്ടും ഇങ്ങോട്ടും നടത്തിച്ചും കൊണ്ടാണ്.

ഇങ്ങിനെയുള്ള മാനസികാവസ്ഥ ആരുടേയും വ്യക്തിപരമായ കുറ്റമല്ല. മറിച്ച് ഫ്യൂഡൽ ഭാഷാകോഡുകൾ എല്ലാ സാമൂഹികമായ ആശയവിനിമയ സമ്പ്രദായങ്ങളിലും വരുത്തുന്ന വ്യതിയാനവും പിശകുമാണ്, ഇതിലെല്ലാം പ്രവർത്തിക്കുന്ന പൈശാചികമായ കോഡ്.

VIDEOs
Buy Online
COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

# ഇന്ത്യൻ ഉപദ്വീപിലെ ഇങ്ഗ്ളിഷ് ഭരണം

ബ്യൂട്ടിഷ് ഭരണം എന്നു പറയുന്നതിനേക്കാളും ഉചിതം ഇങ്ഗ്ളിഷ് ഭരണം എന്നു പറയുന്നതായിരിക്കും. ഇങ്ങിനെ പറയുന്നതിന് പല കാരണങ്ങളും ഉണ്ട്. അവയെക്കുറിച്ച് പിന്നീട് സംസാരിക്കാം.

> ഇന്ത്യൻ ഉപദ്വീപിൽ വന്ന്, ഇവിടെ ആയിരക്കണക്കിന് വർഷങ്ങളോളം നിലനിന്നിരുന്ന അതീവ പ്രാചീനവും, ഗംഭീരവുമായ ഒരു രാഷ്ട്രത്തെ ആക്രമിച്ച് പിടിച്ചടക്കി, അവിടം വാണ്, ആ നാട്ടിലെ ആളുകളെയെല്ലാം അടിമകളാക്കി, അവിടുള്ള എല്ലാ സമ്പത്തും കൊള്ളയടിച്ച്, അമ്പലങ്ങളും മറ്റും പൊളിച്ച്, വിഗ്രഹങ്ങളെല്ലാം തട്ടിയെടുത്ത്, അവിടം തവിടുപൊടിയാക്കിയ ഇങ്ഗ്ളിഷുകാരെക്കുറിച്ച് ഇന്ന് മിക്ക രാജ്യങ്ങളിലേയും സ്കൂൾ വിദ്യാർത്ഥികൾക്ക്വരെ നന്നായി അറിയാം. എന്തിന് പറയുന്നു, ഇത്യാദി വിവരങ്ങൾ ഇങ്ഗ്ളണ്ടിലേയും, ബ്യൂട്ടണിലെ മറ്റ് സ്ഥലങ്ങളിലേയും സ്കൂളുകളിൽ പോലും, പഠിപ്പിച്ച് വരുന്നുണ്ട് എന്നാണ് തോന്നുന്നത്.

കാരണം ഇന്ന് ബ്യൂട്ടിഷുകാർ എന്നു പറയപ്പെടുന്നവരിൽ പലരും, പാരമ്പര്യമായി ബ്യൂട്ടനുമായോ, ഇങ്ഗ്ളണ്ടുമായോ പുലബന്ധംപോലുമില്ലാത്തവരാണ്.

KALEIDOSCOPIC HUESന്റെ ലിഖിതമായ ലക്ഷ്യങ്ങളിൽ ഒന്ന്, ഇത്യാദി അടിസ്ഥാന രഹിതമായ വിഡ്ഢിവിവരങ്ങളുടെ വിവരദോഷത്തെ പുറത്തുകൊണ്ടുവരാനും, യാഥാർത്ഥ്യം എന്തായിരുന്നുവെന്ന് അറിയിക്കാനുമാണ്.

ഇങ്ഗ്ളിഷ് ഭരണകാലത്തിനെക്കുറിച്ച് പലതും പറയാനുണ്ട്. സ്കൂളുകളിലേയും കോളെജുകളിലേയും പാഠപുസ്തകങ്ങളിൽ നിറച്ച് വച്ചിട്ടുള്ള കരുതിക്കൂട്ടിയുള്ള കള്ളക്കഥകൾക്ക് അപ്പുറത്തായി പലതും ഈ ഉപദ്വീപിൽ നടന്നിട്ടുണ്ട്. അവയെക്കുറിച്ച് ഇന്നുള്ള ഭരണ നേതാക്കളും, ഉദ്യോഗസ്ഥവർഗ്ഗവും, സാംസ്കാരിക നേതാക്കൾ എന്ന് സ്വയം വിശേഷിപ്പിക്കുന്നവരും പത്രമാധ്യമങ്ങളും മറ്റും സംസാരിക്കാൻ ആഗ്രഹിക്കുന്നില്ല. കാരണം, ഇത്യാദികാര്യങ്ങൾ പൊതുജനമനസ്സിൽ പെട്ടുപോയാൽ, നേതാക്കൾ ചമയുന്ന ആളുകളുടെ ഗതി അധോഗതിയാകും. അണിയില്ലെങ്കിൽ, പിന്നെ എന്ത് നേതാവ്?

ഇന്ത്യൻ ഉപദ്വീപിന്റെ വടക്കൻ പ്രദേശങ്ങളിൽ ഭാര്യമാരെ, ഭർത്താവ് അകാലത്തിൽ മരണപ്പെട്ടാൽ, ഭർത്താവിന്റെ ചിതയിൽ ഇട്ട് കത്തിച്ചുകളയുകയെന്നൊരു സാമൂഹിക വ്യവസ്ഥയുണ്ടായിരുന്നു. ഇതുമായി ബന്ധപ്പെട്ട ആത്മീയമായ കാര്യങ്ങളെക്കുറിച്ച് ഇവിടെ ചർച്ചചെയ്യാനോ, അല്ലെങ്കിൽ, ഇത്കൊണ്ട് ആത്മീയമായി എന്തെങ്കിലും ഗുണംഉണ്ടെന്നോ, ഇല്ലെന്നോ പറയാനുള്ള വിവരം ഈ എഴുത്തുകാരന് ഇല്ല. മനുഷ്യന്റേയും മറ്റ് ജീവികളുടേയും ജന്മത്തിനും, ജീവതത്തിനും പിന്നിൽ പ്രവർത്തിക്കുന്ന പ്രേരകശക്തിയേക്കുറിച്ചും, മറ്റും ഈ എഴുത്തുകാരന് ഗഹനമായി ചർച്ചചെയ്യാനുള്ള വിവരം ഇല്ലാ എന്നത് വാസ്തവമാണ്. എന്നാൽ മനുഷ്യന്റേയും മറ്റ് ജീവനുള്ള വസ്ത്തുക്കളുടേയും ഭൗതികമായ കാര്യങ്ങൾ മാത്രം വച്ച് നോക്കുകയാണെങ്കിൽ, മരിച്ച ഭർത്താവിന്റെ ചിതയിൽ ഭാര്യയെകത്തിച്ച് ചാമ്പലാക്കുകയെന്നത് തികച്ചും ഭയാനകമായ ഒരു സാമുഹിക അന്തരീക്ഷം തന്നെയാണ്.

SATI: "Handcoloured engravings by Frederic Shoberl from his work 'The World in Miniature: Hindoostan'. London: R. Ackerman, 1820's." (Wikipedia)

അടുത്ത പേജിൽ തുടരും.............

VIDEOs
Buy Online

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ഇത്രയും ഭയാനകമായ ഒരു സാമൂഹികചര്യ ഉണ്ടായിട്ടും ആരും തന്നെ അതിനെ എതിർക്കുകയോ, അതിനെതിരെ പ്രതികരിക്കുകയോ ചെയ്തില്ല എന്നത് ഇന്ന് അത്ഭുതമായി പലർക്കും തോന്നാമെങ്കിലും, ഈ നാട്ടിലെ ജനങ്ങളുടെ പ്രതികരണശേഷിയെക്കുറിച്ച് കാര്യമായി ചിന്തിച്ചാൽ, ഇത്യാദി പ്രതികരണങ്ങൾ നടപ്പില്ല എന്ന് മനസ്സിലാകും. ഉദാഹരണത്തിന്, ഇന്ന് കേരളത്തിൽ മിക്ക വില്ലെജ് ഓഫിസുകളിൽ നിന്നും ഒരു നിസ്സാര കടലാസ് കിട്ടണമെങ്കിൽ മിക്ക ആളുകളും അവിടെ പോയി വണങ്ങിനിന്ന്, കൈക്കൂലിയായി ഒരു നിശ്ചിത സംഖ്യ നൽകിയാലെ അത് കിട്ടുള്ളു. പോലിസ് സ്റ്റേഷനുകളിൽ പൊതുജനത്തിൽ മിക്കവർക്കും അപമര്യാദാപരമായ വാക്കുകളും പെരുമാറ്റവുമാണ് ലഭിക്കുന്നത്. മിക്ക സ്കൂളുകളിലും, വിദ്യാർത്ഥികളോട് എടാ, എടി, നീ തുടങ്ങിയവാക്കുകളാണ് അദ്ധ്യാപകർ ഉപയോഗിക്കുന്നത്. ഇതിനെല്ലാം എതിരായി ആളുകൾക്ക് പ്രതികരിച്ചുകൂടെ?

ആവില്ല, അല്ലെങ്കിൽ ഇതിനൊക്കെ എതിരായി ആരും മെനക്കെടില്ലാ എന്നതാണ് വാസ്തവം. മറ്റുള്ള ആളുടെ കാര്യമല്ലെ? വെറുതെയെന്തിന് അധികാരികളുടെ വെറുപ്പ് വാങ്ങിക്കൂട്ടുന്നു? ഇതാണ് ഈ നാട്ടിലെ പൊതുവായ പ്രതികരണശക്തി. ഇതിനോട് അനുബന്ധിച്ച മറ്റൊരു കാര്യവും ഉണ്ട്. അതിനെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം.

*സതി* ഭായനകം തന്നെയായിരുന്നു. ആത്മീയ ചിന്തകളാലും മറ്റും ഇതിലെ അതികഠിനമായ വേദന ആർക്കെങ്കിലും ഒഴിവാക്കാൻ പറ്റും എന്ന് അവകാശപ്പെട്ടാലും, പല സ്ത്രീകൾക്കും ഇങ്ങിനെയുള്ള ആത്മീയമായ സംരക്ഷണം ലഭിച്ചിരുന്നോ എന്നത് സംശയം തന്നെയാണ്. കുടുംബപരമായതും, സാമൂഹികമായതുമായ സമ്മർദ്ദം കാര്യമായി ഇതിൽ പ്രവർത്തിച്ചിരുന്നു എന്നുള്ളത് വാസ്തവമായിരിക്കാം.

ഇത് ഒരു ഹിന്ദുമതചര്യയാണ് എന്ന് പറയുന്നതിൽ എത്രകണ്ട് അർത്ഥമുണ്ട് എന്ന് പറായനാവില്ല. ഒന്നാമത്, ഇന്ത്യൻ ഉപദ്വീപിലെ പാരമ്പര്യ ആത്മീയ പ്രതിഭാസങ്ങളെയും, ആരാധനാചര്യകളെയും പൊതുവായി ഹിന്ദുവെന്ന് ആധുനിക കാലഘട്ടങ്ങളിൽ വിളിക്കുന്നുണ്ടെങ്കിലും, ഇവയിൽ ചിലതെങ്കിലും ഹൈന്ദവം അല്ലാ എന്ന്വരെ അവകാശം പ്രകടിപ്പിച്ചിട്ടുണ്ട്.

മാത്രവുമല്ല, സതിക്ക് സമാനമായ സാമൂഹിക ആചാരങ്ങൾ ഇന്ത്യൻ ഉപദ്വീപിൽ മാത്രം ഉണ്ടായിരുന്ന കാര്യമല്ല. മറിച്ച് മറ്റ് പല പ്രദേശങ്ങളിലും ഇതുപോലുള്ള ചര്യകൾ നടന്നിട്ടുണ്ട് എന്നതാവാം വാസ്തവം. പൊതുവെ പറയുകയാണെങ്കിൽ ഇങ്ഗ്ളണ്ടിൽ മാത്രമെ തികച്ചും അരോചകമായ സാമൂഹികചര്യകൾ നൂറ്റാണ്ടുകളോളം നിലനിൽക്കുന്ന ചരിത്രമില്ലാതുള്ളു. ഇങ്ഗ്ളണ്ടിൽ ചിലപ്പോഴൊക്കെ ഇത്യാദി സംഭവങ്ങൾ നടന്നിട്ടുണ്ടെങ്കിലും, സാമൂഹികമായ തിരുത്തൽ പ്രക്രിയ ഇവയിൽ നിന്നും സമൂഹത്തെ പെട്ടെന്ന് തന്നെ മാറ്റിയിരുന്നു. എന്നാൽ ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന പ്രദേശങ്ങളിൽ, സാമൂഹിക തിന്മകൾ തിരുത്തപ്പെടാതെ നൂറ്റാണ്ടുകളും അതിനപ്പുറവും നിലനിൽക്കും.

> സ്ത്രീകൾ, മറ്റുള്ളവരുടെ സമ്മർദ്ദത്താലല്ലാതെ, സ്വന്തമായ തീരുമാനത്താലാണ് ഇങ്ങിനെ ചെയ്തത് എന്ന് പറയുന്നതിലും വലിയ അർത്ഥമുണ്ട് എന്ന് തോന്നുന്നില്ല. ക്ളാസിൽ അദ്ധ്യാപകൻ കയറിവരുമ്പോൾ വിദ്യാർത്ഥികൾ എഴുന്നേൽക്കണം. ഇത് ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന ഒട്ടുമിക്ക രാജ്യങ്ങളിലും നടക്കുന്നകാര്യമാണ്. എന്നാൽ ഇതിൽ ഓരോ കുട്ടിയും സ്വമേധയാ ഇങ്ങിനെ ചെയ്തതാണ് എന്ന് പറയുന്നതിൽ അർത്ഥമില്ല. കാരണം, ഇങ്ങിനെ ചെയ്യാതെ, അദ്ധ്യാപകൻ ക്ളാസിൽ കയറിവരുമ്പോൾ ഏതെങ്കിലും വിദ്യാർത്ഥി ഇരിപ്പിടത്തിൽനിന്നും എഴുന്നേൽകാതെയിരുന്നാൽ എന്തു സംഭവിക്കും എന്ന് പ്രത്യേകിച്ച് പറയേണ്ടതില്ല.

ചിലപ്പോഴൊക്കെ സ്ത്രീകൾക്ക് മയക്കുമരുന്ന് നൽകിയാണ് അവരെ ചിതയിലേക്ക് ഇടുക. എന്നാൽ പല സ്ത്രീകൾക്കും ഇങ്ങിനെയുള്ള ആത്മീയ മരണം വേദനാജനകമാവില്ല എന്ന വിശ്വാസം ഉണ്ടായിരുന്നിരിക്കാം. കാരണം, സത്യമാണ് പറയുന്നത് എന്ന് തെളിയിക്കാൻ തീയിൽ നടത്തിക്കുന്ന ഒരു സമ്പ്രദായം വരെ ഈ പ്രദേശങ്ങളിൽ പലതിലും ഉണ്ടായിരുന്നു. സത്യമാണ് പറഞ്ഞതെങ്കിൽ തീ പൊള്ളില്ല(?).

തീയിൽപ്പെട്ട സ്ത്രീ പലപ്പോഴും നിലവിളിച്ചുകൊണ്ട് അതിൽ നിന്നും പറത്ത് ചാടാൻ ശ്രമിക്കും. ഇങ്ങിനെ സംഭവിക്കാതിരിക്കാനായി, ആ സ്ത്രീയുടെ കാലുകൾ തൂണുപോലുള്ള എന്തെങ്കിലും ഒന്നിനോട് കെട്ടിയിട്ടിരിക്കും. ആത്മീയമായ കാര്യമായതിനാൽ വേദനയുണ്ടാകില്ലാ എന്ന ധാരണയിൽ ചിതയിലേക്ക് പ്രവേശിക്കുന്ന സ്ത്രീകൾ തീയിൽ നിന്നും പറത്തേക്ക് ചാടുന്നത് തടയാനായ ചില ആളുകൾ അവരെ മുളക്കമ്പ് കൊണ്ട് അതിലേക്ക് ഉന്തി താഴ്ത്തുന്ന ഏർപ്പാടും ഉണ്ടായിരുന്നു.

ഒരു ഡാനിഷ് മിഷിനറി, 47 വിധവകൾ കൂട്ടമായി അഗ്നിക്കുഴിയിൽ ചാടിയ രംഗം കണ്ടകാര്യം Monthly Magazineൽ 1751ൽ ഇങ്ങിനെ എഴുതിയതായി കാണുന്നു. (സ്രോതസ്: വിക്കിപീഡിയ)



NextPage

VIDEOs
Buy Online

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

However intrepid most of those unhappy victims appeared before jumping into the pit, the note was vastly altered when in the midst of the flames: there they shrieked hideously, tumbled one over another, striving to reach the edge of the pit and get out of it; but they were kept in by throwing heaps of billets and faggots upon them, as well to knock them on the head as to increase the fire.

അസന്തുഷ്ടരായ ആ ബലിയാടാക്കപ്പെടുന്ന വ്യക്തികൾ തീക്കുഴിയിലേക്ക് എടുത്തു ചാടുന്നതിന് മുമ്പ് എത്രമാത്രം ധീര സാഹസികതയുടെ പുറംമുഖച്ഛായ പ്രദർശ്ശിപ്പിച്ചെങ്കിലും, അഗ്നിക്കുള്ളിൽ അകപ്പെട്ടപ്പോൾ എല്ലാം ഭാവവും ഉടൻ മാറി. അവിടെ നിന്ന് അവർ അതികഠിനമായി നിലവിളിക്കുകയും, ഓരോരുത്തരും മറ്റുള്ളവരുടെ മുകളിൽകൂടി മറിഞ്ഞ്, കുഴിയുടെ മുകളിലേക്ക് കയറിപ്പറ്റാൻ വെമ്പൽക്കൂട്ടുകയും ചെയ്തു. എന്നാൽ അവരെ പുറത്ത് നിൽക്കുന്നവർ അതിന് അനുവദിക്കില്ല. മറിച്ച്, അവരുടെ മേൽ ലോഹക്കട്ടികളും, വൻതടികളും മറിച്ചിട്ട്, അവരുടെ തലക്ക് ആഘാതമേൽപ്പിക്കുകയും, അതോടൊപ്പം അഗ്നിക്ക് ആളൽ കൂട്ടുകയും ചെയ്യും.

മുഗൾ രാജാക്കന്മാർക്ക് സതി സമ്പ്രദായത്തിനോട് യോജിപ്പില്ലായിരുന്നു എന്നത് വാസ്തവമായേക്കാം. സതി നടത്തണമെങ്കിൽ അവരുടെ ഉദ്യോഗസ്ഥന്മാരുടെ അനുവാദം വേണമെന്ന് ചട്ടം കെട്ടിയിരുന്നു. അതിനാൽ തന്നെ ഇത് ഉദ്യോഗസ്ഥന്മാർക്ക് കൈക്കൂലിവാങ്ങാനുള്ള ഒരേർപ്പാടായി മാറി.

മുഗൾ രാജാവായ ഔറങ്ഗസേബ് ഇതിനെ കാര്യമായി അമർച്ച ചെയ്യാൻ നടപെടിയെടുത്തിരുന്നു എന്ന് പറയപ്പെടുന്നു. എന്നാൽ എല്ലാ മുഗൾ രാജാക്കന്മാർക്കും ഉള്ള ഒരു പൊതുവായ പ്രശ്നം ഇതിനെ ബാധിച്ചു. മുഗൾ രാജാക്കന്മാർ ഇസ്ലാം മതക്കാരാണെങ്കിലും, വൈവാഹികമായി ഇവരെല്ലാം തന്നെ ഉയർന്ന നിലവാരമുള്ളതും, ആഭിജാത്യം അവകാശപ്പെടുന്നതുമായ ഹൈന്ദവകുടുംബങ്ങളുമായി കുടുംബ ബന്ധമുള്ളവരുമായിരുന്നു. ഔറങ്ഗസേബിന് കാര്യമായി സതിയെ അമർച്ച ചെയ്യാൻ സാധിച്ചില്ല. കാരണം, നിയമം നടിപ്പിൽ വരുത്തേണ്ടത് പ്രാദേശിക ഉദ്യോഗസ്ഥരാണ്. ഇവർ ഇത് ചെയ്യാൻ വലിയ താൽപ്പര്യം കാണിച്ചില്ല. ഇത്യാദികാര്യങ്ങൾ ബലപ്രയോഗത്തിലൂടെ നടപ്പിൽ വരുത്തിയാൽ, മതവികാരങ്ങളെ വ്രണപ്പെടുത്തിയേക്കാം.

ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ആദ്യകാലങ്ങളിൽ പ്രാദേശിക സാമൂഹിക പ്രശ്നങ്ങളിൽ ഇടപെടില്ലാ എന്ന രീതിയിലാണ് ഭരണം നടത്തിയത്. അതിനാൽ തന്നെ പല ജില്ലാ കലക്ടർമാരും സ്വന്തം മനസ്സാക്ഷിയുടെ കൽപ്പനപ്രകാരം, ഇതിനെ തടയാൻ ശ്രമിച്ചിരുന്നു. എന്നാൽ ഇതിന് ഭരണത്തിന്റെ തലപ്പത്ത് നിന്നും അവർക്ക് കർശനമായ വിലക്ക് ലഭിച്ചിരുന്നു.

കൃസ്ത്യൻ മിഷിനറിമാർ ഈസ്റ്റ് ഇന്ത്യ കമ്പനി ഭരിച്ചുകൊണ്ടിരുന്ന ഇടങ്ങളിൽ സതിക്കെതിരായി സാമൂഹിക പ്രവർത്തനം നടത്തിയത് സാമൂഹിക പ്രശ്നം ഉളവാക്കും എന്ന് കണ്ട് ഈസ്റ്റ് ഇന്ത്യാ കമ്പനി, അവരുടെ ഭരണത്തിന് കീഴിൽ ഉള്ള സ്ഥലങ്ങളിൽ കൃസ്ത്യൻ മിഷിനറി പ്രവർത്തനം നിരോധിച്ചു.

എന്നാൽ വളരെ ചെറുപ്രായക്കാരായ ഇങ്ഗ്ളിഷ് ജില്ലാ കലക്ടർമാർക്ക് (അവരിൽ ചിലരുടെ പ്രായം 16 വയസ്സു മാത്രം ആയിരുന്നു എന്ന് തോന്നുന്നു), മുകളിൽ നിന്നും സതി സമ്പ്രദായത്തിൽ ഇടപെടരുത് എന്ന വിലക്കിനെ ധിക്കരിക്കും എന്ന സൂചന ലഭിച്ചതിനാൽ, ഇങ്ഗ്ളിഷ് കമ്പനിയുടെ ഭരണത്തിന്റെ തലപ്പത്തിരുന്ന വില്ല്യം ബെനഡിക്റ്റിന്, ഇങ്ങിനെ സതിയെ തടഞ്ഞാൽ അവരുടെ പണിപോകും എന്നു വരെ താക്കീത് നൽകേണ്ടതായ അവസരം ഉണ്ടായിട്ടുണ്ട്.

ഈസ്റ്റ് ഇന്ത്യാ കമ്പനി ഭരിക്കുന്ന ഇടങ്ങളിലെ ജനങ്ങളുടെ മതപരമായതും, സാമൂഹികമായതുമായ കാര്യങ്ങളിൽ ഇടപെടരുത് എന്നതായിരുന്നു കമ്പനിയുടെ ലണ്ടനിലെ കേന്ദ്രത്തിന്റെ തീരുമാനം.

William Wilberforce

ഇതിനെതിരായി ഇങ്ഗ്ളണ്ടിൽ പല സാമൂഹിക പ്രവർത്തകരും നിരന്തരം പ്രവർത്തിച്ചുകൊണ്ടിരുന്നു. ഇതിൽ William Carey, William Wilberforce എന്നിവരുടെ പേര് എടുത്ത് പറയേണ്ടിയിരിക്കുന്നു. 1813ൽ ബ്യട്ടിഷ് ഹൌസ് ഓഫ് കോമൺസിൽ വച്ച് വില്ല്യം വിൽബർഫോസ് സതിക്കെതിരായി പ്രസംഗിക്കുകയും, ഇങ്ഗ്ളണ്ടിൽ നിന്നുമുള്ള കൃസ്ത്യൻ മിഷിനറിമാർക്ക് ഈസ്റ്റ് ഇന്ത്യാ കമ്പനി പ്രദേശങ്ങളിൽ സതിക്കെതിരായി ബോധവൽക്കരണം ചെയ്യാനുള്ള അവകാശം ഒരു നിയമമായി പാസാക്കിക്കുകയും ചെയ്തു.

NextPage

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
VIDEOs
Buy Online

ഇന്ത്യൻ ഉപദ്വീപിലും ചില പ്രാദേശിക വ്യക്തികൾ സതിക്കെതിരായി പ്രവർത്തിച്ചിരുന്നു. ഇതിൽ ഏറ്റവും അറിയപ്പെടുന്നത് രാജാറാം മോഹൻ റോയ്യുടെ പേരാണ്. ഇദ്ദേഹത്തെ മഹാനായി ഇന്നുള്ള ഇന്ത്യൻ സ്കൂൾ പാഠപുസ്തകങ്ങളിൽ സൂചിപ്പിക്കുന്നില്ലെങ്കിലും, യഥാർത്ഥത്തിൽ മറ്റ് പല കപട മഹാന്മാരോടും താരതമ്യം ചെയ്യുമ്പോൾ, ഇദ്ദേഹമാണ് അവരേക്കാളെല്ലാം ശരിയായ മഹാൻ എന്ന് മനസ്സിലാകും. സ്വന്തം സഹോദര പത്നിയെ നിർബന്ധിച്ച് സതിയാക്കി ഭർത്താവിന്റെ ചിതയിൽ കത്തിയെരിയിക്കുന്നത് നിസ്സഹായനായി രാജാറാം മോഹൻ റോയിക്ക് നോക്കിനിൽക്കാനെ കഴിഞ്ഞുള്ളു. കണ്ട കാഴ്ചയുടെ നടുക്കം ഭയാനകമായി പിടികൂടപ്പെട്ട റോയ്, സതിക്കെതിരായി പല രീതിയിലും പ്രവർത്തിച്ചു. ഭരണം ഇങ്ഗ്ളിഷ്കാരുടേയതായതിനാൽ, തടി കേടാകാതെ നോക്കാൻ പറ്റി.

പല സെമീന്താരീ കുടുംബങ്ങളും രാജാറാം മോഹൻ റോയ്യുടെ പ്രവർത്തനത്തെ എതിർത്തുകൊണ്ടിരുന്നു. സതി എന്ന സമ്പ്രദായത്തിൽ സമ്പത്തിന്റെ പ്രശ്നമുണ്ടായിരുന്നു. ഭർത്താവ് മരിച്ച് കഴിഞ്ഞാൽ അന്യവീട്ടിൽ നിന്നും വന്ന ഭാര്യയ്ക്ക് കുടുംബസ്വത്തിൽ അവകാശം ഉള്ളത് കുടുംബസ്വത്ത് അന്യാധീനപ്പെടുന്നതിന് കാരണമാവും എന്നത് സതിക്ക് സെമീന്താരീകുടുംബങ്ങളിൽ പിന്തുണ ലഭിച്ചതിന് പ്രധാനകാരണമാകാം.

Raja Ram Mohan Roy (Oil Painting by Atul Bose)

രാജാറാം മോഹൻ റോയ്, ഗവർണർ ജനറലായ വില്ല്യം ബെനിഡിക്റ്റിനോട് സതിയെ നിയമ വിരുദ്ധമാക്കാൻ ആവശ്യപ്പെട്ടുകൊണ്ടേയിരുന്നു. 1829ൽ ബെങ്ഗോൾ പ്രസിഡൻസിയിൽ സതി നിരോധിച്ചുകൊണ്ട്, ബെങ്ഗോൾ ഗവണർ ആയ വില്യം ബെൻ്റിക്ക് നിയമം പാസാക്കി. 1830ൽ ഇത് മെഡ്രാസ് പ്രസിഡൻസിയിലും, ബോംബെ പ്രസിഡൻസിയിലും കൂടി നടപ്പിലാക്കി.

ബെങ്ഗോൾ പ്രസിഡൻസിയിൽ ഈ നിയമം പാസാക്കിയ ഉടനെ, അവിടുള്ള 800 ഓളം സെമീന്താരീ ഭൂപ്രഭുക്കൾ കൂട്ടമായി ഒപ്പിട്ട് ഈ നിയമത്തിനെതിരെ കോടതിയിൽ പെറ്റിഷൻ നൽകി. പ്രശ്നം ലണ്ടനിലെ ബ്യട്ടിഷ് പാർലമെന്റിലെ **പ്രിവി കൗൺസിലി**ലേക്ക് (Privy Council) നീങ്ങി.

ഉടനെ രാജാറാം മോഹൻ റോയ് ഇങ്ഗ്ളണ്ടിലേക്ക് നീങ്ങി. കാരണം, ഇവിടുള്ള സെമീന്താറികൾ അവിടെപ്പോയാൽ ഈ ഉപദ്വീപിലെ മൊത്തം ജനതയെ പ്രതിനിധീകരിക്കുന്നവരാണ് അവർ എന്ന് രീതിയിൽ പെരുമാറും. ഇന്ന് ഇന്ത്യയിൽ നിന്നും ഇങ്ഗ്ളണ്ടിലേക്ക് കടന്ന പല ഇന്ത്യക്കാരും കാണിക്കുന്നതുപോലെ. അവർക്ക് അവിടെ നിന്നും കാര്യങ്ങളുടെ ഗതിയെ സ്വാധീനിക്കാനാവും.

രാജാറാം മോഹൻ റോയ്, പല ബ്യട്ടിഷ് പാർലമെന്റ് അംഗങ്ങളെയും നേരിട്ട് കണ്ട്, വില്യം ബെൻ്റിക്ക് പാസാക്കിയ നിയമത്തെ റദ്ദാക്കരുത് എന്ന് അപേക്ഷിച്ചു. 1832ൽ പ്രിവി കൗൺസിൽ, അവർക്ക് ലഭിച്ച സെമീന്താരികളുടെ അപേക്ഷ നിഷേധിക്കുകയും, സതിയിന്മേലുള്ള നിരോധനം തുടരും എന്ന് പ്രഖ്യാപിക്കുകയും ചെയ്തു.

സതിയുമായി ബന്ധപ്പെട്ട് മറ്റൊരു ഇങ്ഗ്ളിഷ് ഓഫീസറുടെ പേരും എടുത്തു പറയേണ്ടതുണ്ട്. ഇത് General Sir Charles James Napier ആണ്. 1859മുതൽ 1861വരെ, ഇദ്ദേഹം Commander-in-Chief in India എന്ന പദവിയിൽ ഉള്ള ആളായിരുന്നു.

സതി നിരോധിച്ചത് അംഗീകരിക്കാനാകില്ല എന്ന വാദവുമായി ചില പ്രദേശിക സാമൂഹിക നേതാക്കൾ ഇദ്ദേഹത്തെ വന്ന് കണ്ടുകയുണ്ടായി. ഇവരുടെ സാമൂഹികമായ അവകാശങ്ങളെക്കുറിച്ചും, അവരുടെ സംസ്കാരത്തിന്റെ ഭാഗമാണ് സതിയെന്നുമുള്ള വാദങ്ങൾ ഇദ്ദേഹം കേട്ടു. അവരുടെ സാംസ്കാരിക അവകാശങ്ങൾ ഇദ്ദേഹം അംഗീകരിച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞു.

Be it so. This burning of widows is your custom; prepare the funeral pile. But my nation has also a custom. When men burn women alive we hang them, and confiscate all their property. My carpenters shall therefore erect gibbets on which to hang all concerned when the widow is consumed. Let us all act according to national customs.

അങ്ങിനെ ആകട്ടെ. വിധവകളെ അഗ്നിക്കിരയാക്കുകയെന്നത് നിങ്ങളുടെ സാംസ്കാരിക പാരമ്പര്യമാണ്. ചിതയൊരുക്കിക്കൊള്ളൂ. എന്നാൽ എന്റെ രാഷ്ട്രത്തിനും ഒരു സാംസ്ക്കാരിക പാരമ്പര്യമുണ്ട്. സ്ത്രീകളെ പുരുഷന്മാർ ജീവനോടെ ചുട്ടാൽ, ഞങ്ങൾ അവരെ തൂക്കുകയറിൽ കെട്ടിത്തൂക്കും. അവരുടെ സ്വത്തെല്ലാം പിടിച്ചെടുക്കും. അതിനാൽ വിധവകൾ ചുട്ടെരിക്കപ്പെട്ടാൽ എന്റെ ആശാരിമാർ, ഇതുമായി ബന്ധപ്പെട്ട എല്ലാവരെയും തൂക്കാനുള്ള കഴുമരങ്ങൾ ഒരുക്കും. നമുക്ക് രണ്ട്കൂട്ടർക്കും അവരവരുടെ ദേശീയ സംസ്കാരപാരമ്പര്യപ്രകാരം പ്രവർത്തിക്കാം.

Charles James Napier by William Edward Kilburn, 1849
See the words of Queen Victoria about Charles Napier

VIDEOs
Buy Online
COVER Page
NextPage
1 Page BACK
Go BACK

ഇങ്ഗ്ളണ്ടിലേക്ക് പോയ രാജാറാം മോഹൻ റോയ് ബെങ്ഗോളിലേക്ക് (Bengal) തിരിച്ച് പോയില്ല. ഇദ്ദേഹം മൂന്ന് വർഷത്തിന് ശേഷം, ഇങ്ഗ്ളണ്ടിലെ, Staplatonഎന്ന സ്ഥലത്ത് മരണമടഞ്ഞു. Arnos Vale Cemeteryൽ മൃതദേഹം അടക്കം ചെയ്തു.

ഇന്ത്യയിലെ വനിതകൾ എല്ലാ രീതിയിലും ആദരിക്കേണ്ടുന്ന വ്യക്തികളിൽപ്പെട്ടവരാണ് Raja Rammohan Roy, William Bentickv, Sir Charles James Napier, William Carey, William Wilberforce എന്നിവർ.

എന്നാൽ ഇന്ത്യയിൽ ഇന്ന് സ്കൂളുകളിലൂടെ ആനുകാലിക രാഷ്ട്രീയ അവസരവാദത്തിന്റെ ഭാഗമായി നൽകുന്ന വിവരങ്ങളിൽ ഇവരെല്ലാം കള്ളന്മാരോ, ദുഷ്ടന്മാരോ, അതുമല്ലെങ്കിൽ, വിഡ്ഢികളോ ആണ്. ഈ നാട്ടിലെ ജനങ്ങളെ പല വിധ കോപ്പരാട്ടിത്തരങ്ങിലൂടെയും ശരിക്കും വിഡ്ഢികളാക്കാൻ തുനിഞ്ഞവരെ മഹാത്മാക്കളും, രാഷ്ട്രപിതാക്കളും(?), നേതാക്കളും മറ്റും മറ്റുമായി ചിത്രീകരിക്കപ്പെടുകയും, അവരെയെല്ലാം ആദരിക്കാനായി ദേശീയ സമ്പത്ത് ധൂർത്തടിക്കുകയും ചെയ്യുന്നു.

Tomb of Raja Rammohun Roy in Arnos Vale Cemetery, Bristol, England

Tomb of Raja Rammohun Roy in Arnos Vale Cemetery, Bristol, England

രാജാറാം മോഹൻ റോയ് ഇങ്ഗ്ളിഷ് സംവിധാനങ്ങളെ അകംഅഴിഞ്ഞ് ഇഷ്ടപ്പെട്ട വ്യക്തിയായിരുന്നു. എന്നാൽ ഏതാനും വർഷങ്ങൾക്ക് മുമ്പ്, അദ്ദേഹത്തിന്റ ഇങ്ഗ്ളണ്ടിലെ ശവകുടീരത്തിലേക്ക് ഇന്ത്യയിലെ പല കുബേര വനിതകളും പോയി സംസ്കൃത ശ്ളോകങ്ങൾ ഉരുവിട്ടു. ശവകുടിരത്തിനുള്ളിൽ നിന്നും രാജാറാം മോഹൻ റോയ്യുടെ ആത്മാവ് ശരിക്കും ഒന്ന് വെപ്രാളപ്പെട്ടിട്ടുണ്ടാവാം. 2008ൽ ശവകുടീരം തുറന്നു നോക്കിയപ്പോൾ, ശവകുടീരത്തിനുള്ളിൽ ശവപ്പെട്ടിയും, മൃതശരീരത്തിന്റെ അവശിഷ്ടവും കണ്ടില്ല, എന്നൊരു കഥ പരന്നിട്ടുണ്ട്. രാജാറാം മോഹൻ റോയ് എല്ലാം എടുത്തുകൊണ്ട് അവിടുന്ന് ഓടിപ്പോയി എന്ന് ഊഹിക്കാവുന്നതേയുള്ളു!

SEARCH
Go to Page No:
CLOSE

VIDEOs
Buy Online

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

# Famous Five

കുട്ടിക്കാലം മുതൽ നല്ലനിലവാരമുള്ള ഇങ്ഗ്ളണ്ട്-ഇങ്ഗ്ളിഷ് കഥകളും, നോവലുകളും, മറ്റ് എഴുത്തുകളും വായിക്കുന്നത് നല്ല നിലവാരമുള്ളതും ആഴവും, സുമുഖവുമായ ഇങ്ഗ്ളിഷ് പരിജ്ഞാനം സ്വരൂപിക്കാൻ സഹായിക്കും. ഇങ്ങിനെയുള്ള ഇങ്ഗ്ളണ്ട് പാരമ്പര്യത്തിൽപ്പെട്ട ഒരു പുസ്തകക്കൂട്ടം എഴുതിയ എഴുത്തുകാരിയാണ് എനിഡ് ബ്ളൈറ്റൻ (Enid Blyton). കുട്ടികൾക്കായുള്ള പുസ്തകങ്ങൾ ലോകത്തിൽ ഏറ്റവും കൂടുതൽ വിറ്റഴിക്കപ്പെട്ടത് ഇവരുടെ പുസ്തകങ്ങളാണ്. 1930കൾ മുതൽ ഇവർ ഈ സ്ഥാനത്ത് ഉറച്ച് നിൽക്കുന്നു. ഇവരുടെ 600 ദശലക്ഷത്തിലധികം പുസ്തകങ്ങൾ വിറ്റഴിക്കപ്പെട്ടിട്ടുണ്ട്.

Buy print version or ebook version

ഇവർ 1968ൽ മരണമടഞ്ഞെങ്കിലും, പുസ്തകങ്ങളുടെ വിൽപ്പനയിൽ ഗണ്യമായ കുറവ് സംഭവിച്ചിട്ടില്ല.

ഇവരുടെ കഥകൾ തൊന്നൂറോളം ഭാഷകളിലേക്ക് പരിഭാഷപ്പെടുത്തിയിട്ടുണ്ടെങ്കിലും, ഇത്യാദി തർജ്ജമകളിൽ ഇങ്ഗ്ളിഷ് പതിപ്പിൽ കുട്ടികൾ കാണിക്കുന്ന വ്യക്തിത്വം ഇതര ഭാഷകളിൽ പ്രതിഫലിപ്പിക്കാൻ പറ്റുമോ എന്നത് സംശയമാണ്. കുട്ടികളെ *നീ, അവൻ, അവൾ,* തുടങ്ങിയരീതിയിൽ നിർവ്വചിക്കപ്പെടുകയും, മുതിർന്നവരെ നിശ്ചയമായും ബഹുമാനിക്കേണം എന്നുമുള്ള കോഡുകൾ ഉള്ള ഭാഷകളിൽ ഈ കഥകൾ തർജ്ജമചെയ്താൽ സൃഷ്ടിക്കപ്പെടുന്നത് തികച്ചും വ്യത്യസ്തവും വികൃതവുമായ രൂപമായിരിക്കും.

ഇന്ത്യപോലുള്ള രാജ്യങ്ങളിൽ ഇങ്ഗ്ളിഷ് ഭാഷ ചെറുപ്പം മുതൽ ഉപയോഗിക്കുന്ന ചെറുപ്രായക്കാർക്ക് Enid Blytonന്റെ പുസ്തകങ്ങളോട് അമിതമായ സ്നേഹത്തിനുള്ള കാരണത്തിൽ ഇത് ഒരു പ്രധാന കാര്യമായേക്കാം. ഇങ്ഗ്ളിഷ് കുട്ടികൾ ഇന്ത്യയിൽ മുതിർന്നവർക്ക്പോലും ദൃശ്യമാക്കാൻ പറ്റാത്ത തരത്തിലുള്ള വ്യക്തിത്വവും മറ്റും സംസാരത്തിലും, ഇരുത്തത്തിലും, നിൽപ്പിലും, ചിന്താഗതിയിലും കാണിക്കുന്നു. അതേ സമയം കുട്ടികൾ അമിതമായ ബുദ്ധിമാന്മാരോ, ഗംഭീര പ്രതിഭകളോ, ധീരരോ മറ്റോ ആണെന്ന സൂചനയോ, അവകാശവാദമോ, എഴുത്തുകാരിയെവിടെയും നൽകുന്നില്ല. വെറും സാധാരണ ഇങ്ഗ്ളിഷ് സംഭാഷണ ശൈലിമാത്രമേ ഇവരിൽ പ്രത്യേകമായി ഇന്ത്യൻ വായനക്കാർക്ക് കാണാൻ പറ്റുള്ളു. എന്നാൽ ഈ ചെറിയ കാര്യം പോലും, ഇവിടുള്ള ഐഏഎസ് കാർക്കോ, രാഷ്ട്രീയ നേതാക്കൾക്കോ പ്രകടിപ്പിക്കാനോ, ഉള്ളിൽ ഉണ്ട് എന്ന് അവകാശപ്പെടാനോ ആവില്ലതന്നെ.

Enid Blytonന്റെ ഏറ്റവും പ്രസിദ്ധമായ കഥകൾ ഫെയ്മസ് ഫൈവ് (Famous Five )പുസ്തക നിരയാണ്. ഇത് നാല് കുട്ടികളും ഒരു നായയും അടങ്ങുന്ന സംഘമാണ്. ഇതിൽ ഏറ്റവും ശ്രദ്ധയാകർഷിക്കുന്ന വ്യക്തി ജോർജ് (George) എന്ന പേരിൽ അറിയപ്പെടുന്ന പെൺകുട്ടിയാണ്. ഈ ആളുടെ നായയാണ് ടിമ്മി (Timmy) (യഥാർത്ഥപേര് ടിമോത്തി). ജോർജ്ജിന്റെ യഥാർത്ഥനാമം ജോർജ്ജീന എന്നാണ്. എന്നാൽ, തന്നെ ഒരു പെൺകുട്ടിയായ് കാണുന്നത് ജോർജ്ജിന് ഇഷ്ടമുള്ള കാര്യമല്ല. അതിനാൽ തന്നെ ജോർജ്ജ് ആൺകുട്ടികളെപ്പോലെ ട്രൗസറും, ഷ്ട്ടും മറ്റുമാണ് ധരിക്കുക. ജോർജ്ജിന്റെ കസിൻസാണ് ഫെയ്മസ് ഫൈവിലെ മറ്റ് മൂന്ന് പേർ. അതിൽ ജൂല്യനാണ് ഏറ്റവും മൂത്തത്. രണ്ടാമത്തേത് ഡിക്ക്. മൂന്നാമത്തെ ആൾ പെൺകുട്ടിയാണ്. പേര് ആ്ൻ (Anne).

ഫെയ്മസ് ഫൈവ് സീരിസിലെ ആദ്യത്തെ കഥ Five on a Treasure Island ആണ്. ഈ കഥയിലാണ് ഈ രണ്ട് കൂട്ടരും തമ്മിൽ പരിചയപ്പെടുന്നത്. ആദ്യം ജോർജ്ജിന്റെ പെരുമാറ്റത്തിലെ വിചിത്രത ഒരു പ്രശ്നമായിരുന്നു. എന്നാൽ പെട്ടെന്ന് തന്നെ ഇതിനെ ഉൾക്കൊള്ളാനും, ജോർജ്ജിന്റെ കഴിവുകളെ സമ്മതിച്ച് കൊടുക്കാനും ജോർജ്ജിന്റെ കസിൻസ് തയ്യാറാകുന്നു.

ജോർജ്ജിന്റെ വീട്, കിരൺ കോട്ടജ് (Kirrin Cottage) കടൽത്തീരത്താണ്. കടൽതീരത്ത് നിന്നും കുറച്ചകലെയായി ഒരു കൊച്ച് ദ്വീപുണ്ട്, Kirrin Island. ഇത് ജോർജ്ജിന്റെ അമ്മയ്ക്ക് കുടുംബസ്വത്തായി ലഭിച്ചിട്ടുള്ളതായിരുന്നു. സ്വന്തമായി ഒരു തോണിയും (കൊച്ച് വള്ളം) ജോർജ്ജിനുണ്ടായിരുന്നു. ടിമ്മിയോടൊപ്പം ഈ തോണി കടലിൽ തുഴഞ്ഞ് ജോർജ്ജിന് നല്ലപരിചയം ഉണ്ടായിരുന്നു.

ആദ്യകഥയിൽ തന്നെ ഗംഭീരമായ സംഭവ വികാസങ്ങൾ സംഭവിക്കുന്നു. അഞ്ച് പേരും

അടുത്ത പേജിൽ തുടരും.............



NextPage

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE



കിരൺ ഐലന്റ്റിൽ തോണിയിൽ തുഴഞ്ഞ് പോകുന്നു. കടലിനടിയിൽ പണ്ടെപ്പോഴോ താഴ്ന്ന് പോയ കപ്പൽ വെള്ളത്തിന്റെ മുകൾപ്പരപ്പിൽ നിന്നും കാണാവുന്നതാണ്. ഇതും കടന്ന് കിരൺ ഐലന്റ്റിൽ ഇവർ പ്രവേശിക്കുന്നു. അപ്പോഴെക്കും കാലാവസ്ഥയ്ക്ക് കാര്യമായ മാറ്റം സംഭവിക്കുന്നു. അസാധാരണമായ കാറ്റും, കൊടുങ്കാറ്റും, തിരമാലകളും പ്രത്യക്ഷപ്പെടുന്നു. തോണി വലിച്ച് ഉയരത്തിൽ കെട്ടിയിട്ടതിന് ശേഷം, അഞ്ച് പേരും കിരൺ ഐലന്റ്റിൽ ഗുഹകൾക്കുള്ളിൽ അഭയംതേടുന്നു.

പെട്ടന്ന് അത്യുച്ചത്തിലുള്ള ശബ്ദം കേൾക്കുന്നു. കടലിനടിയിൽ ഇത്രയും കാലം താഴ്ന്ന് കിടന്ന കപ്പലിനെ, പ്രക്ഷുബ്ധമായ കടൽ പോക്കിയെടുത്ത്, കിരൺ ഐലന്റ്റിലേക്ക് അടുപ്പിക്കുന്നു.

ഈ സംഭവം തുടർന്നുള്ള ദിനങ്ങളിൽ കഥയുടെ ഗതിയെ മാറ്റിമറിക്കുന്നു. ഇവിടെ ഓർമ്മിക്കേണ്ടത്, ലോകത്തിലെ ഒട്ടുമിക്ക രാജ്യങ്ങൾക്കും അവകാശപ്പെടാൻ പറ്റാത്ത ഒരു ഗുണവിശേഷം ഇങ്ഗ്ളിഷ് കുട്ടികൾക്ക് പൊതുവായി ഉണ്ട് എന്നുള്ളതാണ്. പുഴയിലും കടലിലും നീന്താനുള്ള പരിചയമാണ് ഇത്. ഇങ്ഗ്ളിഷ് പാരമ്പര്യങ്ങൾ ഒട്ടുമിക്കതും കൈവശപ്പെടുത്തുകയും, വൻവീമ്പിളക്കുകയും ചെയ്യുന്ന എമെറിക്കൻ ഐക്യനാടിന് പോലും പൗരന്മാരിൽ പൊതുവായി ഇങ്ങിനെയൊരു അനുഭവപരിചയം അവകാശപ്പെടാൻ ആവില്ല. ഇന്ത്യയിലെ കാര്യം പറയാനേ പറ്റില്ല.

കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ഭാഷയിലെ നിരപ്പുള്ള കോഡുകളും, ഈ കടലുമായുള്ള നിത്യ പരിചയവും ആയേക്കാം ഇങ്ഗ്ളണ്ടിനെ ആയിരം വർഷങ്ങളോളം ഭൂഖണ്ടയൂറോപ്പ്യൻ രാജ്യങ്ങളുടെ കഴുകൻ കണ്ണുകളിൽ പെട്ടിട്ടും, പോറലേൽക്കാതെ നിലനിർത്തിയത്.

എന്നാൽ ആ ഇങ്ഗ്ളണ്ട് ഇന്ന് പുറത്ത് നിന്നും കയറിക്കൂടിയവർ അനുദിനം നിലംപരിശാക്കിക്കൊണ്ടിരിക്കുകയാണ്. വാസ്തവം പറഞ്ഞാൽ ഇന്ന് ബ്യട്ടൺ എന്ന പേര് ഇന്റ്ർനെറ്റിൽ തിരഞ്ഞാൽ പൊന്തിവരുന്നമിക്ക കാര്യങ്ങളും പാരമ്പര്യ ഇങ്ഗ്ളണ്ടുമായി പുലബന്ധം പോലുമില്ലാത്ത കാര്യങ്ങളാണ്.

എ്നിഡ് ബ്ലൈറ്റൺ ഫെയ്മസ് ഫൈവ് സീരീസിൽ 21 പുസ്തകങ്ങൾ എഴുതിയിട്ടുണ്ട്. അവയുടെ ലിസ്റ്റാണ് താഴെ നൽകിയിരിക്കുന്നത്. ഇവയെ ചെറുപ്രായത്തിൽതന്നെ കുട്ടികൾക്ക് പരിചയപ്പെടുത്തുന്നത് നല്ലകാര്യമായേക്കാം.

എ്നിഡ് ബ്ലൈറ്റൺ വേറെയും അനവധി കഥകളും നോവലുകളും കുട്ടികൾക്കായി എഴുതിയിട്ടുണ്ട്.

ഫെയ്മസ് ഫൈവ് കഥകൾ സിനിമയും ടിവി സീരിയലും ആയി പുറത്തിറങ്ങിയുട്ടുണ്ട്. അവയെകാണാൻ ഇന്റ്ർനെറ്റുമായി ബന്ധംസ്ഥാപിച്ചതിന് ശേഷം ഇവിടെ ക്ളിക്ക് ചെയ്യുക. VIDEOs

Five on a Treasure Island - 1942
Five Go Adventuring Again - 1943
Five Run Away Together - 1944
Five Go to Smuggler's Top - 1945
Five Go Off in a Caravan - 1946
Five on Kirrin Island Again - 1947
Five Go Off to Camp - 1948
Five Get into Trouble - 1949
Five Fall into Adventure - 1950
Five on a Hike Together - 1951
Five Have a Wonderful Time - 1952
Five Go Down to the Sea - 1953
Five Go to Mystery Moor - 1954
Five Have Plenty of Fun - 1955
Five on a Secret Trail - 1956
Five Go to Billycock Hill - 1957
Five Get into a Fix - 1958
Five on Finniston Farm - 1960
Five Go to Demon's Rocks - 1961
Five Have a Mystery to Solve - 1962
Five Are Together Again - 1963


NextPage

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
VIDEOs
Buy Online

# ENGLISH CLASSICS

An excerpt from De Profundis by OSCAR WILDE

It is tragic how few people ever 'possess their souls' before they die. 'Nothing is more rare in any man,' says Emerson, 'than an act of his own.' It is quite true. Most people are other people. Their thoughts are some one else's opinions, their lives a mimicry, their passions a quotation. Christ was not merely the supreme individualist, but he was the first individualist in history. People have tried to make him out an ordinary philanthropist, or ranked him as an altruist with the scientific and sentimental. But he was really neither one nor the other. Pity he has, of course, for the poor, for those who are shut up in prisons, for the lowly, for the wretched; but he has far more pity for the rich, for the hard hedonists, for those who waste their freedom in becoming slaves to things, for those who wear soft raiment and live in kings' houses. Riches and pleasure seemed to him to be really greater tragedies than poverty or sorrow. And as for altruism, who knew better than he that it is vocation not volition that determines us, and that one cannot gather grapes of thorns or figs from thistles?

വളരെ കുറച്ച് ആളുകൾ മാത്രമെ അവർ മരിക്കുന്നതിന് മുമ്പായി '*അവരുടെ ആത്മാക്കളെ സ്വന്തമാക്കുന്നുള്ളു*' എന്ന കാര്യം വളരെ ദൗർഭാഗ്യകരമാണ്. '*ഏതൊരു മനുഷ്യനിലും, സ്വന്തമായിട്ടുള്ള ഒരു പ്രവർത്തിയേക്കാളും അപൂർവ്വമായിട്ടുള്ളത് മറ്റൊന്നുമില്ല*' എന്ന് എമേർസൺ പറയുന്നു. ഈ പറഞ്ഞത് ശരിയാണ്. മിക്ക മനുഷ്യരും മറ്റ് ആൾക്കാരാണ്. അവരുടെ ചിന്തകൾ മറ്റൊരാളുടെ അഭിപ്രായങ്ങളാണ്, അവരുടെ ജീവിതങ്ങൾ ഒരു മിമിക്രിയും, അവരുടെ ആവേശങ്ങൾ ഒരു ഉദ്ദരണിയും ആണ്. കൃസ്തു കേവലം ഏറ്റവും മുന്തിയ വ്യക്തി സ്വാതന്ത്ര്യവാദി മാത്രമായിരുന്നില്ല, മറിച്ച് ചരിത്രത്തിലെ ഏറ്റവും ആദ്യത്തെ വ്യക്തി സ്വാതന്ത്ര്യവാദിയായിരുന്നു ഇദ്ദേഹം. ആളുകൾ ഇദ്ദേഹത്തെ ഒരു സാധാരണ പരോപകാരതത്പരൻ ആക്കാൻ ശ്രമിച്ചിട്ടുണ്ട്. അതുമല്ലെങ്കിൽ, വൈജ്ഞാനികരോടൊപ്പവും, വികാരപ്രദർശകരോടൊപ്പവും, ഒരു പരോപകാരിയായി ഇദ്ദേഹത്തെ സ്ഥാനാരോഹണം ചെയ്തിട്ടുണ്ട്. എന്നാൽ ഇദ്ദേഹം ഇതൊ, മറ്റേതോ ആയിരുന്നില്ല. പാവപ്പെട്ടവരോടും, ജയിലിലടയ്ക്കപ്പെട്ടവരോടും, താഴ്ന്നവരോടും, ദുരിതം അനുഭവിക്കുന്നവരോടും ഇദ്ദേഹത്തിന് അനുകമ്പയുണ്ട് എന്നത് തീർച്ചയാണ്. എന്നാൽ ധനികരോടും, കഠിനമായി സ്വന്തം സുഖത്തെ തേടുന്നവരോടും, വസ്ത്തുക്കളോട് അടിമത്വം അംഗീകരിച്ച് കൊണ്ട് സ്വന്തം സ്വാതന്ത്ര്യത്തെ പാഴാക്കുന്നവരോടും, മൃദുലവസ്ത്രങ്ങൾ ധരിച്ച് രാജകീയ ഗൃഹങ്ങളിൽ വസിക്കുന്നവരോടും, ആയിരുന്നു ഇദ്ദേഹത്തിന് കൂടുതൽ അനുകമ്പ. ദാരിദ്ര്യം അല്ലെങ്കിൽ ദു:ഖം എന്നതിനേക്കാൾ ദൗർഭാഗ്യകരം ആയി ഇദ്ദേഹത്തിന് തോന്നിയിട്ടുള്ളത് സമ്പത്തും, ലോകൈകസുഖങ്ങളും അയിരുന്നു. പരോപകാരസ്വഭാവത്തെക്കുറിച്ച് പറയുമ്പോൾ, നമ്മുടെ മാനസിക തീരുമാനങ്ങളല്ല, മറിച്ച് നമ്മുടെ പ്രവർത്തിയാണ് നമ്മെ രൂപപ്പെടുത്തുന്നത് എന്നും, മുള്ളുകളുള്ള മുന്തിരി ശേഖരിക്കാനാവില്ലാ എന്നും, കാരമുള്ളിൽ നിന്നും അത്തിപ്പഴം പറിക്കാനാവില്ലാ എന്നും ഇദ്ദേഹത്തെക്കാൾ മറ്റാർക്കാണ് കൂടുതലായി അറിവുള്ളത്?

To live for others as a definite self-conscious aim was not his creed. It was not the basis of his creed. When he says, 'Forgive your enemies,' it is not for the sake of the enemy, but for one's own sake that he says so, and because love is more beautiful than hate. In his own entreaty to the young man, 'Sell all that thou hast and give to the poor,' it is not of the state of the poor that he is thinking but of the soul of the young man, the soul that wealth was marring. In his view of life he is one with the artist who knows that by the inevitable law of self-perfection, the poet must sing, and the sculptor think in bronze, and the painter make the world a mirror for his moods, as surely and as certainly as the hawthorn must blossom in spring, and the corn turn to gold at harvest-time, and the moon in her ordered wanderings change from shield to sickle, and from sickle to shield.

മറ്റുള്ളവർക്ക്‌വേണ്ടി ജീവക്കുകയെന്നരീതിയിലുള്ള നിശ്ചിതമായ ആത്മബോധമായിരുന്നില്ല ഇദ്ദേഹത്തിന്റെ ധർമ്മതത്വസിദ്ധാന്തം. ഇദ്ദേഹത്തിന്റെ ആത്മീയസങ്കൽപ്പത്തിന്റെ അടിസ്ഥാനം ഇതായിരുന്നില്ല. നിങ്ങളുടെ ശത്രക്കൾക്ക് മാപ്പ് കൊടുക്കുക എന്ന് ഇദ്ദേഹം പറയുമ്പോൾ, അത് ശത്രുവിന്റെ സംരക്ഷയ്ക്കായിരുന്നില്ല, മറിച്ച് അവനവന്റെ സ്വന്തം സൗഖ്യത്തിനായിട്ടായിരുന്നു ഇദ്ദേഹം പറയുന്നത്. കാരണം, വെറുപ്പിനേക്കാളും സുന്ദരമായിട്ടുള്ളത് സ്നേഹമായിരുന്നു. കൈയിലുള്ളത് എല്ലാം അങ്ങ് വിൽക്കുകയും, പാവങ്ങൾക്കായി നൽകുകയും ചെയ്യുക എന്ന് ആ ചെറുപ്പക്കാരനോട് ഇദ്ദേഹം അഭ്യർത്ഥിക്കുമ്പോൾ, പാവപ്പെട്ടവരുടെ കാര്യമായിരുന്നില്ല ഇദ്ദേഹം ചിന്തിച്ചുകൊണ്ടിരുന്നത്. മറിച്ച് ധനം തുലച്ചുകൊണ്ടിരുന്ന, ആ യുവാവിന്റെ ആത്മാവിനെക്കുറിച്ചായിരുന്നു. അനിവാര്യമായ ആത്മ-പരിപൂർണ്ണതയുടെ നിയമത്തിൽ, ഒരു കവി ഗാനാലാപനം നടത്തണമെന്നും, ശിൽപി വെള്ളോട്ടിൽ സങ്കൽപ്പിക്കണമെന്നും, ചിത്രകലാകാരൻ ലോകത്തെ അയാളുടെ മാനസികസ്ഥിതിയുടെ പ്രതിബിംബമാക്കുകയും ചെയ്യണം എന്നും, മുൾവേലിച്ചെടി വസന്തത്തിൽ പൂവിടർത്തണമെന്നും, ചോളധാന്യം കൊയ്ത്തുകാലത്ത് സ്വർണ്ണനിറത്തിലേക്ക് മാറണമെന്നും, അമ്പിളി തന്റെ പൂർവ്വനിശ്ചിതമായ ചുറ്റിനടക്കലുകൾക്കിടയിൽ കവചരൂപത്തിൽനിന്നും അരിവാൾരൂപത്തിലേക്കും, അരിവാൾ രൂപത്തിൽനിന്നും കവചരൂപത്തിലേക്കും മാറണം എന്നത് എത്രമാത്രം തീർച്ചയും, അസന്ദിഗ്ദ്ധവുമായ കാര്യമാണ് എന്നതും, അറിയുന്ന കലാകാരനോടൊപ്പം ഇദ്ദേഹത്തിന്റെ ജീവതവീക്ഷണം യോജിച്ചുനിൽക്കുന്നു.


NextPage

# ഇന്റ്ർനെറ്റ് ബ്രൗസർ വിൻഡോ

കമ്പ്യൂട്ടറിൽ ഇന്റ്ർനെറ്റിലെ വെബ്പേജുകളും മറ്റും വീക്ഷിക്കുവാനുള്ള സൗകര്യമാണ് ഇന്റ്ർനെറ്റ് ബ്രൗസർവിൻഡോകൾ. ഇവയിൽ ഏറ്റവും പ്രസിദ്ധമായത് ഇന്റർനെറ്റ് എക്സ്പ്ളോറർ ആണ്. ഇതിനുള്ള പ്രധാന കാരണം, മൈക്രോസോഫ്റ്റ് കമ്പനി നൽകുന്ന ഓപ്പറെയ്റ്റിങ്ങ് സിസ്റ്റമായ വിൻഡോസ് 7 അല്ലെങ്കിൽ 8, അതുമല്ലെങ്കിൽ ഇതിന്റെ പഴയ രൂപമായ വിൻഡോസ് എക്സ്പി എന്നിവയാണ് മിക്ക കമ്പ്യൂട്ടറുകളിലും ഓപ്പറെയ്റ്റിങ്ങ് സിസ്റ്റമായി ഉപയോഗിക്കപ്പെടുന്നത് എന്നതാണ്. ഈ ഓപ്പറെയ്റ്റിങ്ങ് സിസ്റ്റത്തിനുള്ളിലെ ഒരു അവിഭാജ്യഘടകമാണ് ഇന്റ്ർനെറ്റ് എസ്ക്പ്ളോറർ.

എന്നാൽ ഇത് കൂടാതെ ഗൂഗ്ൾക്രോം, മാക്സ്ത്തോൺ, മാക്സില്ലാ ഫയ്ർഫോക്സ് തുടങ്ങിയ മറ്റുപലതും വളരെ അധികം ആളുകൾ ഉപയോഗിക്കുന്നുണ്ട്. ഇവയ്ക്കെല്ലാം പൊതുവായ പല കാര്യങ്ങളും ഉണ്ടെങ്കിലും, ഓരോന്നിന്നും ചില പ്രത്യേകമായ സവിശേഷതകൾ ഉണ്ട്. ഈ അടുത്തകാലത്ത് മാക്സ്ത്തോൺ വളരെ വേഗതകൂടിയത് എന്ന് അവകാശപ്പെടുന്ന ഒരു ബ്രൗസർ പുറത്തിറക്കിയിട്ടുണ്ട്. വളരെ സൗകര്യങ്ങൾ ഇതിൽ ഉണ്ട്. വേഗതയും മറ്റും നലനിലവാരത്തിലുള്ളതാണ്. അത് ഡൗൺലോഡ് ചെയ്യാൻ ഇന്റ്ർനെറ്റിലേക്ക് ബന്ധം സ്ഥാപിച്ചതിന് ശേഷം ഇവിടെ ക്ളിക്ക് ചെയ്യുക.

മുകളിൽ സൂചിപ്പിച്ച എല്ലാ ബ്രൗസർ വിൻഡോകൾക്കും നല്ല നിലവാരം ഉണ്ട് എന്നത് ശരിയാണെങ്കിൽ കൂടി, ഇന്ന് ഏറ്റവും കൂടുതൽ പ്രചാരം വന്ന് കൊണ്ടിരിക്കുന്നത് ഗൂഗ്ൾക്രോ(Google Chrome)മിനാണ് . ഇതിനുള്ള പ്രധാന കാരണം, Youtube, Gmail, Google Search, Google url shortner, Google Drive, Google +, Google Map, Google Play, Google Play, Google Translate, Google Blogger, Google Photos, Adwords, Google Apps for work, Image Search, Google Books, Video Search, Google News, Picassa, Google Earth, Blog Search, Docs, Slides, Drawings, Calender, Google Cloud Print, Sheets, Forms, Google Sites, Google Groups, Hangouts, Google Developers തുടങ്ങി ഒട്ടനവധി കാര്യങ്ങളുമായി ഗൂഗ്ൾക്രോം കോർത്തിണങ്ങിക്കിടക്കുന്നുണ്ട് എന്നതാണ്. ഇവയിൽ പലതും, ഇന്റ്ർനെറ്റ് ഉപയോഗിക്കുന്ന ഒട്ടുമിക്ക ആളുകളും ഉപയോഗിക്കുന്നുണ്ട്. ഇവ അന്യോന്യം അനുബന്ധിച്ചും, ഒന്നിൽ നിന്നും മറ്റേതിലേക്ക് സുഖമമായി നീങ്ങുവാനുള്ള സൗകര്യത്തോടെയും ഉള്ളവയാണ്. ഇക്കാരണത്താൽ ഈ പ്രാവശ്യത്തെ ഐടി ലേഖന പരമ്പരയിൽ, ഗൂഗ്ൾ ക്രോമിനെക്കുറിച്ചാണ് പ്രതിപാദിക്കാൻ പോകുന്നത്.

ഗൂഗ്ൾ ക്രോം ഇന്ന് വളരെ സങ്കീർണ്ണതകൾ ഉള്ള ഒരു ബ്രൗസർ വിൻഡോ ആണ്. ഇക്കാരണത്താലും, മുകളിൽ സൂചിപ്പിച്ച എല്ലാ അനുബന്ധ സംവിധാനങ്ങളുമായി ഇതിന്റെ പ്രവർത്തനം കോർത്തിണങ്ങിയിരിക്കുന്നതിനാലും, ഇതിന്റെ എല്ലാ സവിശേഷതകളും ഇവിടെ പ്രതിപാദിക്കാൻ ആവില്ല. എന്നാൽ ഇവിടെ പ്രസ്താവിക്കാൻ പോകുന്ന കാര്യങ്ങൾതന്നെ വളരെ ഗഹനവും, പലർക്കും വളരെ ഉപയോഗപ്രദമാകുന്നവയുമാണ്. എന്നിരുന്നാലും, ഈ ലേഖനത്തിന്റെ എഴുത്തുകാരൻ അറിയാത്തതും പരിചയമില്ലാത്തതുമായ പലതും ഗൂഗ്ൾ ബ്രൗസറിൽ കണ്ടേക്കാനുള്ള സാധ്യതയും തള്ളിക്കളയാനാവില്ല.

ഗൂഗ്ൾ ക്രോം വളരെ സുഖമമായി ഉപയോഗിക്കാൻ പറ്റുന്ന ഒരു ബ്രൗസർ ആണ്. വേഗതയും നല്ലനിലവാരത്തിലുള്ളതാണ്.

ഗൂഗ്ൾ ക്രോം ഡൗൺലോഡ് ചെയ്യാൻ ഗൂഗ്ള് സേ്ച്ച്(Google Search)ൽ, അതിനായി തിരഞ്ഞാൽ മതിയാകും. ഇന്റെർനെറ്റിലേക്ക് ബന്ധം സ്ഥാപിച്ചതിന് ശേഷം ഇവിടെ ക്ളിക്ക് ചെയ്താലും അത് ഡൗൺലോഡ് ചെയ്യാനാവും.

ഡൗൺലോഡ് ചെയ്ത എക്സിക്യൂട്ടിവ് ഫൈൽ ഇൻസ്റ്റോൾ ചെയ്യാൻ ശ്രമിച്ചാൽ, ഏകദേശം പത്ത് പതിമൂന്ന് മിനിറ്റ് ദൈർഘ്യം വരുന്ന ക്രോം ഡൗൺലോഡ് ആരംഭിക്കുന്നതാണ്.

ഇതിന് ശേഷം നിങ്ങൾ ഗൂഗ്ൾ എക്കൗണ്ട് ആരംഭിക്കുകയോ, അല്ലെങ്കിൽ നിങ്ങളുടെ ഗൂഗ്ൾ എക്കൗണ്ടിലേക്ക് ലോഗിൻ ചെയ്യുകയോ ചെയ്യേണം.

അടുത്ത പേജ്



NextPage

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
VIDEOs
Buy Online
Download

**വ്യത്യസ്ത ബ്രൗസറുകൾ**: ഗൂഗ്ൾ ക്രോമിൽ ഇന്ന് പുതുതായി ലഭ്യമായ ഒരു കാര്യത്തെക്കുറിച്ച് ഇവിടെ പ്രതിപാദിക്കാം. ഒരേ കമ്പ്യൂട്ടർ ഉപയോഗിക്കുന്ന വ്യത്യസ്ത വ്യക്തികൾക്ക് വ്യത്യസ്ത ഗൂഗ്ൾ ക്രോം ബ്രൗസറുകൾ സെറ്റ് ചെയ്യാനുള്ള ഒരു ഉപാധി ഗൂഗ്ൾ ഏതാനും ദിവസങ്ങൾക്ക് മുമ്പ് പുറത്ത് കൊണ്ട്വന്നിട്ടുണ്ട്. അതായത്, വ്യത്യസ്ത വ്യക്തികൾക്ക് അവരുടേതായി വ്യക്തിപരമായ സെറ്റിങ്ങുകളും, ബുക്ക്മാർക്കുകളും, മറ്റും അവരുടെ വ്യക്തപരമായ ബ്രൗസറിൽ സൂക്ഷിക്കാവുന്നതാണ്. ചിത്രം കാണാൻ മൗസ് ഇവിടെ കൊണ്ടുവരിക

**ഈ-മെയ്ൽ**: ഇനി പറിയാനുള്ളത്, ഈ-മെയ്ൽ (Gmail) എക്കൗണ്ടുകളെക്കുറിച്ചാണ്. വ്യക്തിപരമായ ബ്രൗസർ സെറ്റ് ചെയ്ത് കഴിഞ്ഞാൽ, ജീമെയ്ൽ എക്കൗണ്ട് പുതുതായി സൃഷ്ടിക്കുകയോ, അല്ലെങ്കിൽ ഉള്ള എക്കൗണ്ടിലേക്ക് ലോഗിൻ ചെയ്യുകയോ ചെയ്യാം. ഒരേ ജീമെയ്ലുമായി ബന്ധപ്പെടുത്തി പല ജീമെയ്ൽ എക്കൗണ്ടുകൾ തുറക്കാൻ സൗകര്യപ്പെടുത്താവുന്നതാണ്. അങ്ങിനെ പല ജീമെയ്ലുകൾ ബന്ധപ്പെടുത്തിയാൽ ലോഗിൻ അവസരത്തിൽ, ഏത് എക്കൗണ്ടാണ് തുറക്കേണ്ടത് എന്ന് തിരഞ്ഞെടുക്കാനുള്ള സൗകര്യത്തിനായി ഇവയിൽ പലതും ദൃശ്യമാകുന്നതാണ്. ചിത്രം കാണാൻ മൗസ് ഇവിടെ കൊണ്ടുവരിക

ഇവയിൽ ഒന്ന് തിരഞ്ഞെടുത്താൽ, അതിന്റെ പാസ്വേഡ് (Password) നൽകി ആ എക്കൗണ്ട് തുറക്കാവുന്നതാണ്. പാസ്വേഡ് മുൻകൂറായി ബ്രൗസറിൽ സെയ്വ് ചെയ്തിട്ടുണ്ടെങ്കിൽ, Sign in എന്നത് ക്ളിക്ക് ചെയ്യുകമാത്രം ചെയ്താൽ മതിയാകും. ചിത്രം കാണാൻ മൗസ് ഇവിടെ കൊണ്ടുവരിക

ഈ ചിത്രത്തിൽ ജീമെയ്ൽ അല്ലാത്ത @victoria.org.in ഈ-മെയ്ൽ എക്കൗണ്ടുകളും കാണാവുന്നതാണ്. ഇവ ചില പ്രത്യേക തരം സെറ്റിങ്ങുകളിലൂടെ ജീമെയ്ലിൽ തുറക്കാൻ സൗകര്യപ്പെടുത്തിയതാണ്. ഇക്കാര്യം പിന്നീട് പ്രതിപാദിക്കാം.

**ബ്രൗസർ സെറ്റിങ്ങ്സ്**: വ്യക്തിപരമായ ബ്രൗസറിൽ ലോഗിൻ ചെയ്താൽ ചെയ്യാവുന്ന സെറ്റിങ്ങുകളെക്കുറിച്ച് നമുക്ക് ഇനി ആലോചിക്കാം. ബ്രൗസർ വിൻഡോവിൽ പലതരം വെബ്സൈറ്റുകളും തുറക്കാവുന്നതാണ്. ഇവയിൽ ചിലതിനെ നമുക്ക് പിന്നീട് ദൃർശിക്കാൻ താൽപ്പര്യം ഉണ്ടായേക്കാം. ചിലത് സന്ദർശിച്ച വിവരം ബ്രൗസറിൽ നിന്നും ഒഴിവാക്കാൻ താൽപര്യം ഉണ്ടായേക്കാം. കാരണം നാം സന്ദർശിക്കുന്ന എല്ലാ വെബ്സൈറ്റുകളെക്കുറിച്ചും, ഡൗൺലോഡ് ചെയ്ത എല്ലാ ഫൈലുകളെക്കുറിച്ചും ബ്രൗസർ വിവരം ശേഖരിച്ചു വെയ്ക്കുന്നതാണ്, സ്വമേധയാ.

ബ്രൗസർ വിൻഡോവിന്റെ വലത്തേ അറ്റത്ത് മുകളിലായി കാണുന്ന മൂന്ന് വരകൾ പോലെ കാണുന്ന സമചതുരത്തിൽ ക്ളിക്ക് ചെയ്താൽ, (ചിത്രം കാണാൻ മൗസ് ഇവിടെ കൊണ്ടുവരിക) ഗൂഗ്ൾ ക്രോമിനെ വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങൾക്ക് അനുസൃതമായി രൂപപ്പെടുത്താനും, നിയന്ത്രിക്കാനും ഉള്ള ഉപാധികൾ കാണാവുന്നതാണ്.

ഈ ബട്ടണിൽ ക്ളിക്ക് ചെയ്താൽ, ഈ ചിത്രത്തിൽ (ചിത്രം കാണാൻ മൗസ് ഇവിടെ കൊണ്ടുവരിക) കൊടുത്തിരിക്കുന്ന വിവിധ ബട്ടണുകൾ പ്രത്യക്ഷപ്പെടുന്നതാണ്.

ഇതിൽ ആദ്യത്തെ ബട്ടൺ, New Tab എന്നതാണ്. ഇതിൽ ക്ളിക്ക് ചെയ്താൽ നിങ്ങൾ ദർശിക്കുന്ന ക്രോം വിൻഡോവിന് തൊട്ട് ഇടത് വശത്തായി, ഒരു പുതിയ ബ്രൗസർ ടാബ് പ്രത്യക്ഷപ്പെടുന്നതാണ്. എന്നുവച്ചാൽ പുതിയൊരു ബ്രൗസർ വിൻഡോ തുറക്കാതെ തന്നെ, പുതിയൊരു ടാബിലൂടെ നിങ്ങൾക്ക് മറ്റൊരു വെബ്പേജ് തുറക്കാം. ചിത്രം കാണാൻ മൗസ് ഇവിടെ കൊണ്ടുവരിക

